# THE CHURCH WEEKLY

| Vol. V | SUNDAY 5th AUGUST 1951 | PRICE 2 ANNAS PER COPY | NO. 29 |
|---|---|---|---|

## WAYS IN WHICH GOD APPROACHES US.

### CRAFTSMANSHIP

II

In modern industry and commerce menand women have to work together in groups,large or small. Human relationships are forced upon them and the quality of their lives must in large measure depend on the quality of those relationships. The other men and girls in the office, the men in the workshop, the other girls in the department, the other fellows on the belt,the other teachers on the staff, the other nurses in the hospital, and so on, do they not matter intensely to any individual worker? If with them happy relations are possible–if any element of true human companionship enters into the day's work–then though the work itself may be monotonous and tiring, life itself need not be dull. I read that air-crews in the R. A. F. often come to work together in such harmony and with such a sense of mutual dependence that something new, happy, and fine entered into their lives. And it was a new experience to many of them. Ordinary life does not always offer such experiences, and when it does, not one avenue into our true life is closed. To work with a team in genuine co-operation is always a stimulating thing. But to be involved in rivalries small or great is a pitiful thing. And when such rivalries are inveitable because of the system under which industy and commerce are carried on, a definite damage is done to all concerned in them–a spiritual damage by which they are changed from genuine human beings into hard-faced men and women. Industrial strife poisons the atmosphere in which millions have to live, so that any realization of the presence of God is made cruelly difficult.

It is not true that the system does not matter. It may be true–I think it is–that selfishness and dishonesty will prevent any system from working smoothly. But a highly competitive system is inevitably hostile to the spiritual wellbeing of those concerned in it. These things I see clearly and yet I cannot accept the conclusion that the attainment of inward peace is made impossible for many people because of the conditions under which they work. One by one we are not responsible for those conditions, and if we do what we can as citizens to secure their reform and accept our share of the work of easing the burdens of those who suffer, then we may reach such a solution of the problems of our own lives as will bring us peace.

I doubt if I have ever known a man who was fully satisfied with the institution for which he worked. Ministers of religion are generally sadly critical of the churches, Lawyers cannot wholly defend our legal system as it works today. Teachers generally are well aware that the schools in which they work are not all they might be. Many men in industry - employers and employed alike – are actuely and painfully aware of the faults of the industrial system. Many keen politicians have been heard to say that in some measure politics is a dirty game.

Are we, then, all to be robbed of inward peace because of the world we live in? Must we wait for it till the Kingdom of God is come? That would be a sorry conclusion to come to, because without that peace we shall never have the power to build it. It is, I fear, true that the individual cannot wholly dissociate himself from the evils of society. Sincere socialists still have to use the goods produced under a system they disapprove of. Employers are not often free to pay the wages they would like to pay, and believe ought to be paid, because they must carry on their business in the actual world. If we happen to believe that the conditions of work of many men employed in the railways are unjust, we none the less have to use the railways. And so on.

And for these reasons there may well be a certain abiding sadness within us. Certainly we must accept our share of the guilt for these things, because it is the guilt of the whole of society. But when, bearing our share of that guilt and with out sadness upon us, we turn to God we are not despised or rejected. He shares our sadness. In a sense He takes our guilt upon himself, because He loves us. And still He offers Himself to us,and when we have been enfolded in His peace we are likely to become men and women who will be of more use in the long struggle which must go on so long as the Kingdome of Heaven has not been built.

(Extract from "The Secret of Inward Peace by A. Herbert Grey)

---

പത്രാധിപ[illegible]ള്ള കത്ത്

# മാർത്തോമ്മായെപ്പററി

## ഇല്ലാച്ചരിതവും വ്യാജപ്പാട്ടുമോ??

സർ, ഇന്നത്തെ (7/29) ലക്കത്തിലെ റവ. ഫാദർ റോമിയോ തോമ്മസിൻെറ മാർത്തോമ്മാദിനം എന്ന ലേഖനത്തിൽ (II) കാണുന്ന മിക്ക വിവരങ്ങളും ജൂലൈ 16-ാംനു- അദ്ദേഹം ചെയ്ത പ്രസംഗത്തിൻെറ മനോരമയിലെയും ധ്വനിയിലെയും റിപ്പോർട്ടിൽ കണ്ടില്ല. ജൂലിയൻ ഗ്രിഗോറിയൻ കലണ്ടറുകളെപ്പററി മാത്രമേ ആ റിപ്പോർട്ടുകളിൽ പരാമർശമുള്ളു. നവംബർ 21-ൽ ശ്ലീഹാ വന്നിറങ്ങിയത്, റമ്പാൻപാട്ടിലുള്ള 50-ാമാണ്ടും 52-ാമാണ്ടും (5-ാംപുറം, (കബറിടം മയിലാപ്പൂരിലെന്ന പാരമ്പര്യമായ മലങ്കരവിശ്വാസം 8-ാംപുറം), കലമീനയിലെ കബറിടം (12-ാംപുറം), തിരുനാളിൽ ജപിക്കുന്ന കാനോൻപ്രാർത്ഥനാസംഹിത (5-ാംപുറം) മുതലായവയെപ്പററി ഒരു സൂചനപോലും ആ റിപ്പോർട്ടുകളിൽ കണ്ടില്ല. റമ്പാൻപാട്ടിനെയും, ദുക്രാനാ ഒപ്പീസെന്ന കാനോൻ പ്രാർത്ഥനകളെയും, പാട്ടിൻെറ മൂലമെന്നു പറയുന്ന മാർത്തോമ്മാചരിതത്തെയുംപററി അച്ചൻ ആ സദസ്സിൽ മിണ്ടാതെ, പഞ്ചാംഗവ്യത്യാസത്തെപ്പററി മാത്രം പ്രസംഗിച്ചതു wise ആയി (ബുദ്ധിയായി), wary ആയി (കരുതലായി) എന്നും മററും ഞാൻ അദ്ദേഹത്തിന് ഈ 22-ാംനു- അയച്ച ഒരെഴുത്തിൽ പറഞ്ഞിരുന്നു.

### I

1601-ലെ മേല്പറഞ്ഞ മാർത്തോമ്മാപ്പാട്ട് വാസ്തവത്തിൽ ആ ആണ്ടിലുണ്ടാക്കിയതാണെന്നും, കർത്താവ് ഒരു റമ്പാനായിരുന്നെന്നും, അതിൽ 50 ധനു രാശിയിൽ ശ്ലീഹാ മാല്യാങ്കരെ വന്നിറങ്ങിയെന്നും, മയിലാപ്പൂരിലും ചീനത്തും പോയിട്ട് വീണ്ടും മയിലാപ്പൂർ വന്ന ശേഷം ശ്ലീഹാ "തക്കംകൂടാത അൻപത്തൊന്നാം ധനുവിൽ മാല്യാങ്കരെ വന്നു" (52 എന്നു റവ. ഫാദർ 5-ാം പുറത്ത് 2-ാം കോളത്തിൽ പറഞ്ഞതു വെറും തെററാണ്), 72 കർക്കടകം 3-ൽ മൂന്നരനാഴികപ്പകലുള്ളപ്പോൾ മയിലാപ്പൂർ ചിന്നമലയിൽവച്ച് ക്രൂരനായ ഒരു എമ്പ്രാൻെറ വലിയൊരു ശൂലമേററ് അദ്ദേഹം കടലോരക്കാട്ടിൽ കല്ലേൽവീണു പ്രാർത്ഥിച്ചുകൊണ്ടു മരിച്ചു എന്നും മററും പറഞ്ഞിരിക്കുന്നതു യഥാർത്ഥമാണെന്നും 1892-നു മുൻപ് ആ തോമ്മാപ്പാട്ടുണ്ടായിരുന്നെന്നും തെളിയിക്കണമെന്ന് 1916 മുതലേ ഞാൻ റവ. ഫാദറിനോടും മററും എഴുത്തുമൂലവും പത്രങ്ങളിലും മാസികകളിലും അപേക്ഷിച്ചു. എന്നാൽ ഇതേവരെ ഒരു തെളിവും അദ്ദേഹമോ ആപ്പാട്ടിനെ ആശ്രയിച്ചുദ്ധരിച്ചുവരുന്ന മററുള്ളവരോ തന്നിട്ടില്ല, പ്രസിദ്ധപ്പെടുത്തിയിട്ടുമില്ല.

ആരും തെളിയിച്ചിട്ടില്ലാത്ത ആ തോമ്മാപ്പാട്ടാണ് അദ്ദേഹം 16-ാംനു-ത്തെ മീററിംഗിൽ സദസ്യർക്കു പ്രമാണമായി പ്രദാനംചെയ്തത്. അത് അന്നത്തെ പ്രസിഡണ്ടും, ഡോക്ടർ ഈപ്പൻ മുതലായ അകത്തോലിക്കരും കൈക്കൊണ്ടോ? ആരും തെളിവു ചോദിച്ചില്ലയോ? ചോദിച്ചെങ്കിൽ എന്തു മറുപടി കിട്ടി? 1916-ൽ റവ. ഫാദർ ബർണ്ണാർഡ് "ദുഷ്പ്രധർഷമായ വിശ്വാസ്യത" ഉള്ളതെന്നുള്ള സർട്ടിഫിക്കറേറാടുകൂടെ ഇവിടെ പ്രസിദ്ധപ്പെടുത്തുകയും, 1938-ൽ ഒരു ഇററാലിയൻ തർജ്ജമ റോമിൽ പ്രസിദ്ധപ്പെടുത്തുകയും, ഇന്നും ഡോക്ടർ തോമ്മസും മററും ഉദ്ധരിക്കയും ചെയ്യുന്നതാണ് ആ പ്പാട്ട്. അതു വായിച്ചിട്ടുള്ള അകത്തോലിക്കർ ചുരുക്കം.

1916 മുതൽ ഇതേവരെ തെളിയിക്കാത്തതും, 1601 മുതൽ 1892 വരെ ചരിത്രവും മററും എഴുതിയ ഗോവയാ, മർസലീനോസു മെത്രാൻ, ഇട്ടൂപ്പ്, ഈപ്പൻ പാദ്രി മുതലായവരും പിന്നീടെഴുതിയ മെഡ്ളിക്കോട്ടുമെത്രാൻ മുതലായവരും ആ ഗാനത്തെപ്പററി ഒന്നും മിണ്ടിയിട്ടില്ല. ഉണ്ടെന്ന് അറിയാഞ്ഞിട്ടോ, അതില്ലാഞ്ഞിട്ടോ, അതു വ്യാജമെന്നു ബോദ്ധ്യമായിട്ടോ?

അതു വ്യാജപ്പാട്ടാണെന്നു മി. കെ. എൻ. ദാനിയേൽ പറഞ്ഞുകഴിഞ്ഞു. തെളിവില്ലാത്തതു് എന്നേ തൽക്കാലം ഞാൻ പറയുന്നുള്ളു. 1952-ലെ (നവംബർ 21-ലെ യാണോ?) ആഘോഷത്തിനു മുമ്പു തെളിവുകിട്ടാത്തപക്ഷം ആ പാട്ടു വ്യാജമാണെന്നു ഞാനും തീരുമാനിക്കും. ആ തീരുമാനം തെററാണെന്ന് അന്നു വാദിച്ചുകൊള്ളട്ടെ. മിസ്റ്റർ ദാനിയേലിൻെറ നിഗമനം തെററിയെന്ന് റവ. ഫാദർ റോമിയോക്ക് ഇന്നുതന്നെ വാദിച്ചുതുടങ്ങാമല്ലോ.

### II

മേല്പടി തോമ്മാപാട്ട് "48-ാം തോമ്മാ" (റമ്പാനെന്നില്ല) 1601-ൽ ഉണ്ടാക്കിയതു്, (ഒന്നാം ശതകത്തിൽ തന്നെ) മാർത്തോമ്മായുടെ ശിഷ്യനായ നിരണത്തു മാളിയേക്കൽ രണ്ടാംതോമ്മാറമ്പാൻ എഴുതിയ മാർത്തോമ്മാ 'ചരിതം" എന്ന കൃതിയുടെ സംഗ്രഹമായിട്ടാണ് എന്നു പാട്ടുകാരൻ പറഞ്ഞിരിക്കുന്നു. എന്നാൽ ആ ചരിതം ഇൻഡ്യയിലോ ഇറാക്കിലോ ഇറാനിലോ ആഫ്രിക്കയിലോ യൂറോപ്പിലോ മറേറാ ഉള്ള ബറെബ്രായ, ഗോവയാ, ഫെനീസ്യോ ഫോഫ്, സലസ്കി, ഫാദർ നിധീരി, ഫാദർ ബർണാഡ്, ഡോക്ടർ പി. ജെ തോമ്മസ്, ഡോക്ടർ സി ററി ഈപ്പൻ മുതലായ കൃതികർത്താക്കളാരും ഒരിക്കലും കണ്ടിട്ടില്ല, അതുണ്ടെന്നു കേട്ടിട്ടുപോലും ഉണ്ടെന്നു പ്രസ്താവിച്ചിട്ടില്ല. ഇത്ര പ്രധാനമായ ഒരു ചരിതം ആരുമറിയാതെ മുൻപിൽ വച്ചുകൊണ്ട് 1601-ൽ പാട്ടുണ്ടാക്കിയെന്നു വിശ്വസിക്കാമോ? ആ ചരിതം ഇല്ലാച്ചരിതമല്ലയോ? റവ. ഫാദർ എന്തുത്തരം പറയും?

### III

അദ്ദേഹം പറഞ്ഞ ദുക്രാനാ ഒപ്പീസ് (Office) ഒന്നാംശതകത്തിലോ രണ്ടാംശതകത്തിലോ ഇൻഡ്യൻ മെത്രാന്മാർ ഉണ്ടാക്കിയതാണുപോലും. അത്ര പഴക്കം അതിനുണ്ടെന്നും, അവരുണ്ടാക്കിയെന്നും റവ. ഫാദറോ മറേറാ തെളിയിച്ചാൽ ഉപകാരമായിരിക്കും.

### IV

ഇനി റവ. ഫാദറിൻെറ ചില തെററുകൾ മാത്രം എടുത്തു പറയേണ്ടിയിരിക്കുന്നു. (1) "52 എന്നു പറയുന്നതു് മൈലാപ്പൂരിൽനിന്നുള്ള വരവിനെ ഉദ്ദേശിച്ചായിരിക്കാം." (5-ാം പുറം) "51 ധനു" എന്നാണു മേല്പടിതോമ്മാപ്പാട്ടിൽ. 50ധനുവിൽ മാല്യാങ്കരദ്വീപിൽ ആദ്യം വന്നിറങ്ങി. (2) "കൊടുങ്ങല്ലൂർ വന്നിറങ്ങിയതു് നവംബർ 21-ാം തീയതി" കൊറയാ അമാൻഡർ അങ്ങനെ പറഞ്ഞിട്ടില്ല. ഉണ്ടെന്ന് അദ്ദേഹത്തിൻെറ വാചകം ഉദ്ധരിച്ചു തെളിയിക്കാമോ? (3) 8-ാം പുറം: 'വിദേശസുറിയാനിക്കാർക്കു പൂർവ്വകാലം മുതൽ മൈലാപ്പൂർക്കബറും അതിൽ വിശ്വാസവും തീർത്ഥയാത്രയും ഉണ്ടായിരുന്നു.' ശ്ലീഹാക്കബർ മയിലാപ്പൂരിലാണെന്ന് ബറെബ്രായയോ (13-ാംശതകം) അദ്ദേഹത്തിനു മുൻപ് ഈശോയാബോ, പ്രവൃത്തികളുടെ കർത്താവോ (മൂന്നാം ശതകം), മററു വല്ല എഴുത്തുകാരനോ പറഞ്ഞിട്ടില്ല. മാർ ശ്ലേമ്മോൻെറ (1222-ലെ) കൃതിയുടെ ചില പകർപ്പുകൾ കബർ ഇൻഡ്യയിലാണെന്നു സൂക്ഷ്മമല്ലാതെയും, ചിലവ മഹ്ലൂപ്പിലാണെന്നും (Mahlup) പറയുന്നു. മേല്പറഞ്ഞ വിദേശീയർ മയിലാപ്പൂരിൽ പണ്ടു വന്നെങ്കിൽ ഒരാളുടെ പേരെങ്കിലും, വിവരണമെങ്കിലും, പരാമർശമെങ്കിലും 1293-നു മുൻപുള്ളതു് ആരെങ്കിലും പറഞ്ഞാൽ കൊള്ളാം. (4) അസ്ഥികളുടെ പ്രധാന ഭാഗം മയിലാപ്പൂരിൽനിന്നാണ് എദേസായിലേക്കോ മറേറാ മാററപ്പെട്ടതു് എന്നതിനു തെളി

(ശേഷം 12-ാം പേജിൽ)

ദാമ്പത്യജീവിതത്തിലെ കടുക്കമണികൾ നമ്പർ 5.

# ഭാര്യാസ്നേഹം

(അലക്സ്)

അന്നൊരു ഞായറാഴ്ചദിവസം പള്ളി പിരിഞ്ഞു തങ്കമ്മയും ജോണും തിരികെ വീട്ടിലേക്ക പോകയായിരുന്നു. ആദ്ധ്യാത്മിക കാര്യങ്ങളിൽ തങ്കമ്മ അത്രവളരെ തല്പരയല്ലെങ്കിലും ജോണിനോടുകൂടെ പോകുന്നതിലും, മററു ആളുകളെ കണ്ടു സംസാരിക്കുന്നതിലുമുള്ള സന്തോഷം ഹേതുവാൽ എല്ലാ ഞായറാഴ്ചയും അവൾ മുടങ്ങാതെ ജോണിന്റെകൂടെ പള്ളിയിൽ പൊയ്ക്കൊണ്ടിരുന്നു. ജോണിന്റെ ഒരു വശം ചേർന്നു നാട്ടുകാര്യങ്ങളും വീട്ടുകാര്യങ്ങളും പറഞ്ഞു വഴിയിൽകൂടെ നടക്കുമ്പോൾ തങ്കമ്മയുടെ ഹൃദയം അഭിമാനപുളകിതമാകുമായിരുന്നു.

ആ പള്ളിയുടെ വകയായിട്ടുണ്ടായിരുന്ന ഒരു ശവക്കോട്ടയുടെ സമീപത്തുകൂടെയായിരുന്നു അവർ പൊയ്ക്കൊണ്ടിരുന്നതു്. ശവക്കോട്ട കണ്ടതോടുകൂടെ ജോണിന്റെ ചില ആദ്ധ്യാത്മിക ചിന്തകൾ ഉദിച്ചുയർന്നു. "ഇവിടമാണദ്ധ്യാത്മവിദ്യാലയം" എന്ന ആശാന്റെ കവിതാശകലം ഉരുവിട്ടുകൊണ്ടു ജോൺ പറഞ്ഞു.

"തങ്കമ്മേ, നമുക്കിവിടെഒന്നു കയറാം. ശവകുടീരങ്ങളും ഒക്കെ ഒന്നു് കാണാമല്ലോ"

തങ്കമ്മയ്ക്കു് അതിൽ അത്ര വലിയ പ്രതിപ്രത്തി തോന്നിയില്ല. അവൾ മറുപടി പറഞ്ഞു. "ഇല്ലാ, നമുക്ക നേരമില്ല. ഇനി വീട്ടിൽ ചെന്നിട്ടു വേണം ഉച്ചയ്ക്കു് വല്ല കൂട്ടാനും ഉണ്ടാക്കാൻ."

തങ്കമ്മയെ നിർബന്ധിച്ചു് അതിനുള്ളിൽ കയറുന്നതിനു ജോണിനു മടി തോന്നി. അകത്തു കയറണമോ വേണ്ടയോ എന്നു് സംശയിച്ചു നിന്ന അവസരത്തിലാണു്, ആ മതിൽകെട്ടിനകത്തുനിന്നും, ഹൃദയം തകർന്നുള്ള ആരുടെയോ ഒരു നേരിയ വിലാപം കേട്ടതു്. വിങ്ങിവിങ്ങിയുള്ള ആ കരച്ചിലിനിടയിൽ അവ്യക്തങ്ങളായ ചില വാക്കുകളും അവർ കേട്ടു.

"അയ്യോ! നീ മരിക്കേണ്ടായിരുന്നു... ......നീ എന്തിനു മരിച്ചു.........നീ മരിച്ചില്ലായിരുന്നെങ്കിൽ ഞാൻ എത്ര ഭാഗ്യവാനായിരുന്നു....."

ശബ്ദത്തോടുകൂടെയുള്ള ആ വിലാപം ആ യുവദമ്പതികളുടെ ഹൃദയത്തെ [illegible]. കൂടുതൽ വിവരങ്ങൾ അറിയുന്നതിനുള്ള ജിജ്ഞാസയും കൂടെ ആയപ്പോൾ തങ്കമ്മയെ പിന്നീടു ആരും അതിനുള്ളിൽ കയറുവാൻ പ്രേരിപ്പിക്കേണ്ടിവന്നില്ല. അവർ അതിന്റെ ഗേററു കടന്നു അകത്തു കയറിയപ്പോൾ കണ്ടതു്, ഒരു മുപ്പതു് മുപ്പത്തു്രണ്ടു വയസ്സു് മതിക്കുന്ന ഒരു യുവാവു് ഒരു ശവകുടീരത്തിനു് സമീപമിരുന്നു വിങ്ങിവിങ്ങി കരയുന്നതാണു്. സ്വതവെ ആർദ്രചിത്തനായ ജോണിന്റെ ഹൃദയം അതു കണ്ടപ്പോൾ വികാരതരളിതമായി. ഭാര്യാവിയോഗദുഃഖം സഹിക്കവയ്യാതെ ഭാര്യയുടെ ശവകുടീരത്തിൽ വന്നിരുന്നു ഹൃദയം നൊന്തു വിലപിക്കുന്ന ഹതഭാഗ്യനായ ഒരു യുവാവാണെന്നു് അവർ ഊഹിച്ചു. എന്തൊരു ആശ്വാസവാക്കുകൾ പറഞ്ഞാണു് അയാളെ സമാശ്വസിപ്പിക്കേണ്ടതെന്നു് അറിയാതെ ജോൺ വിഷമിച്ചു. ആ അവസരത്തിൽ ജോണിനെ പ്രണയപാരവശ്യത്തോടുകൂടെ നോക്കിക്കൊണ്ടു തങ്കമ്മ പറഞ്ഞു.

"കണ്ടോ! കണ്ടോ! ഓരോരുത്തർക്ക അവരുടെ ഭാര്യമാരോടുള്ള സ്നേഹം. ഇവിടെയാണെങ്കിൽ, ബാക്കിയുള്ളവൾ ഒന്നു കണ്ണടച്ചാൽ മതി; രണ്ടു മാസം തികയേണ്ട, അതിനുമുമ്പ് വേറൊരു പെണ്ണിനെ കെട്ടിക്കൊണ്ടു വരുന്നതു് കാണാം."

"തങ്കമ്മേ! അതു വരാൻ പോകുന്ന ഒരുകാര്യമല്ലെ. അതെപ്പററി പറഞ്ഞു നാമെന്തിനാ ഇപ്പഴേ വഴക്ക കൂടുന്നതു്."

"കണ്ടോ! അപ്പോൾ ഞാനും ഇതുപോലെ ചാകണമെന്നല്ലെ വിചാരം. ഞാൻ ചത്താൽ ഒരൊററ കണ്ണുനീർപോലും ആരും പൊഴിക്കുമെന്നു് എനിക്ക തോന്നുന്നില്ല."

തങ്കമ്മേ! നീയങ്ങനെ പറയാതെ. നമുക്ക ആ മനുഷ്യനെ എങ്ങനെയാണു ആശ്വസിപ്പിക്കേണ്ടതെന്നു നീ ഒന്നു പറയൂ."

"എന്താ പറയാനാ, നോക്കു്! ആ കല്ലറ കെട്ടിയിട്ടു രണ്ടുമൂന്നു കൊല്ലമായിക്കാണും. എന്നിട്ടും ആ മനുഷ്യനു് അയാളുടെ ഭാര്യയോടുള്ള സ്നേഹം കണ്ടില്ലെ. കരഞ്ഞു അയാളുടെ കണ്ണു കലങ്ങിപ്പോയിട്ടുണ്ടു്. ഒരു പ്രേമഗൗതമനാണു് അയാൾ. ഇണ വേർപെട്ട ചാർവ്വാകപക്ഷി...."തങ്കമ്മയുടെ സാഹിത്യം ഹതഭാഗ്യനാ[illegible] ന്റെ സ്തുതിഗീതങ്ങൾ [illegible]

"തങ്കമ്മയെ, നിന്റെ സാഹിത്യമല്ല ഇപ്പോൾ ഇവിടെ ആവശ്യം. അയാളെ നീ തന്നെ ചെന്നു് എന്തെങ്കിലും ആശ്വസിപ്പിക്കൂ."

"ഛേ! നിങ്ങൾ എന്താണീപ്പറയുന്നതു്. ഞാൻ ചെന്നാശ്വസിപ്പിക്കണമെന്നോ. നല്ല കാര്യം. ശരി, ഞാൻ അയാളോടു പറയാം, അയാളൊരു മണ്ടനാണെന്നു്. മററു ആണുങ്ങളാണെങ്കിൽ രണ്ടു മാസം ആകുമ്പോൾ വേറെ പെണ്ണു കെട്ടും. അയാൾ രണ്ടുകൊല്ലം കഴിഞ്ഞിട്ടും ഇങ്ങനെ മോങ്ങിക്കൊണ്ടിരിക്കണമെങ്കിൽ...."

"അല്ല തങ്കമ്മെ, അയാളുടെ ഭാര്യ അയാളുടെ ജീവനായിരുന്നിരിക്കണം. ഭാര്യയില്ലാത്ത ജീവിതം വെറും നരകമായി അയാൾക്ക തോന്നിയിരിക്കും."

"ഇപ്പോൾ മനസ്സിലായൊ, ഭാര്യയെ സ്നേഹിക്കുന്നതെങ്ങനെയെന്നു്. അന്നൊ, ഇന്നാളൊരിക്കൽ ഞാൻ നടുവിനു് വേദനയായി എഴുന്നേല്ക്കാൻ പോലും വയ്യാഞ്ഞിട്ടു് കിടന്നപ്പോഴെ, ആപ്പീസിൽ ജോലിക്കപോയതോർക്കുന്നുണ്ടോ. പഠിച്ചോ. നല്ലതുപോലെ ഓരോരുത്തർ എങ്ങനെയാണു് ഭാര്യമാരെ കരുതുന്നതെന്നുംമററും."

"വരു തങ്കമ്മെ, നാം ഇങ്ങനെ വെറുതെ നോക്കിക്കൊണ്ടിരിക്കുന്നതു് ഭംഗിയല്ലാ. അയാളോടു എന്തെങ്കിലും ആശ്വാസവാക്ക പറയാം."

ജോണും തങ്കമ്മയും ആ മനുഷ്യന്റെ അടുത്തുചെന്നു. അവർ അടുത്തു ചെന്നതോടുകൂടെ ആ മനുഷ്യൻ തലയുയർത്തിനോക്കി. കരഞ്ഞു കരഞ്ഞു ആ മനുഷ്യന്റെ മുഖവും കണ്ണുകളും ചുവന്നിരുന്നു. നിറഞ്ഞ ഹൃദയത്തോടുകൂടെ ജോൺ പറഞ്ഞു.

"സ്നേഹിതാ! ക്ഷമിക്കണം. വിരഹം എപ്പോഴും സങ്കടകരമാണു്."

"എന്തു് വിവാഹമോ! അതെ. മനുഷ്യർ ആരും വിവാഹം കഴിക്കായിരുന്നുവെങ്കിൽ.... അയ്യോ—എന്റെ ജീവിതം നരകമാണു്. വെള്ളമില്ലാത്ത ഒരു മരുഭൂമി". ആ സാധു ജോണിനെ തുറിച്ചു നോക്കിക്കൊണ്ടു പറഞ്ഞു.

"സഹോദരാ, നിങ്ങളുടെ ഹൃദയവിഷമം എന്തുമാത്രമെന്നു എനിക്കു് ഊഹിക്കുവാൻ കഴിയും." ജോൺ ആ മനുഷ്യന്റെ ഹൃദയവ്യഥ പങ്കിട്ടു് എടുക്കുന്നതിനു ശ്രമിച്ചു.

ലോകത്തിൽ ഒരാളെങ്കിലും തന്നെപ്പോലെ സങ്കടപ്പെടുന്നുവെന്നറിഞ്ഞതിൽ സംതൃപ്തനായി ആ മനുഷ്യൻ പറഞ്ഞു.

"ഉച്ച്! എന്നെപ്പോലെ നിങ്ങളും

## ...ക്യൻസമൂഹം— വടക്കും, തെക്കും.

എ. ജി. തോമസ് സ്ളീബാദാസൻ മാവേലിക്കര ഇപ്രകാരം എഴുതുന്നു:—

സ്ളീബാദാസന്മാരുടെ വേല പ്രധാനമായി നടത്തിവരുന്നതു കൊച്ചി-തിരുവിതാംകൂർ ഐക്യസംസ്ഥാനത്താണല്ലോ. ഇന്നു തെക്കൻ ഇടവകകളിൽ ഈ സമൂഹം നടത്തിവരുന്ന വിജാതീയമിഷ്യൻ മന്ദഗതിയെ അവലംബിച്ചു കാണുന്നു. എന്നാൽ കണ്ടനാട്ടു ഭദ്രാസനം തുടങ്ങിയ വടക്കൻ ഇടവകകളിലാകട്ടെ ഈ വേല ദൈനംദിനം അഭിവൃദ്ധിപ്പെട്ടുകൊണ്ടു തന്നെയിരിക്കുന്നു. ഇതിനുള്ള കാരണം എന്തായിരിക്കാം.

അവശക്രിസ്ത്യാനികളുടെ പുരോഗമനമായ നില കണ്ടാൽ വടക്കുള്ള സ്ളീബാദാസനു ഒരു പ്രത്യേക സന്തോഷവും സംതൃപ്തിയും സമാധാനവുമുണ്ടു്. മത്തായി പറയൻ ചാക്കോ പുലയൻ എന്നിത്യാദി പദപ്രയോഗങ്ങൾ അവിടെങ്ങും കേൾക്കാനേയില്ല. ഇവർ തങ്ങളെ തമ്പുരാനെന്നും തമ്പുരാട്ടിയെന്നും വിളിക്കണമെന്ന നിർബന്ധമേ അവിടുത്തെ പൂർവ്വിക ക്രിസ്ത്യാനികൾക്കില്ല. ഒരു കൊമരൻ മത്തായി ആയിക്കഴിഞ്ഞാൽ പിന്നീടു അവനെ പഴയ ക്രിസ്ത്യാനികൾ കരുതുന്നതു് ഒരു പ്ര-ത്യേക രീതിയിലാണു്. ഇന്നലെവരെ തമ്പുരാനെന്നും തമ്പുരാട്ടിയെന്നും വിളിച്ചവൻ ആ പഴയ തമ്പുരാനെ "ചേട്ടനെ"ന്നും തമ്പുരാട്ടിയെ "ചേടത്തി"യെന്നും മാത്രം വിളിച്ചാൽ മതി. അവനെ ഞായറാഴ്ച വേലചെയ്‌വാൻ അനുവദിക്കുകയില്ല. അവൻെറ ഭാര്യ ശുഭ്രവസ്ത്രധാരിയായി പള്ളിയിൽ പോകുന്നതു കണ്ടാൽ മുഖം ചുളിച്ചുകൊണ്ടു, "ഹും! അഹങ്കാരി പോകുന്നു" എന്നു പറവാൻ വടക്കൻ ഇടവകജനങ്ങൾ മുതിരുന്നില്ല. ഇടവകപട്ടക്കാരാണെങ്കിൽ അവൻെറ സർവ്വക്രൂദാശകളും നിർവ്വിഘ്നം നടത്തിക്കൊടുപ്പാൻ ഔത്സുക്യം പ്രകടിപ്പിക്കുന്നു. ആ സാധുവിൻെറ ചെററക്കുടിലിൽ കയറി അവൻെറ കൊച്ചുകിടാങ്ങളുമൊത്തു ഭക്ഷണം കഴിപ്പാനോ വേണ്ടിവന്നാൽ ഒരു രാത്രി അവിടെ കഴിച്ചുകൂട്ടുന്നതിനോ മടിക്കാത്ത ആദർശവാന്മാരായ പട്ടക്കാർ ആ ഇടവകകളിൽ നിരവധിയുണ്ടു്. അവൻെറ ശവമഞ്ചത്തിൻെറ കോണിനു തോൾകൊടുക്കാൻ നാണിക്കാത്ത സഹൃദയന്മാരാണു അവിടുത്തെ ഇടവകജനങ്ങളിലധികപങ്കും. പണിക്കരും, തരകനും, മുതലാളിയും സാധാരണഗതിയിൽ തങ്ങളുടെ പിതൃപാരമ്പര്യം പറഞ്ഞുകൊണ്ടിരിക്കാതെ ആ പുതിയ മത്തായിയെ അടിയന്തിരാദികൾക്കു ക്ഷണിച്ചു മാന്യമായി സൽക്കരിക്കുന്ന കാഴ്ച കണ്ടാൽ വടക്കൻ ജനതയുടെ മുൻപിൽ തെക്കത്തെ സംസ്കാരസമ്പന്നരെന്നഭിമാനിക്കുന്ന പൂർവ്വിക ക്രിസ്ത്യാനികൾ തലകുനിക്കാതെ ഗത്യന്തരമില്ല. ഇപ്രകാരം അവശക്രിസ്ത്യാനികളോടുള്ള വടക്കൻ ഇടവകക്കാരുടെ മാതൃകാപരമായ മനോഭാവം ആദരണീയം തന്നെ. അതത്രെ അവിടുത്തെ വിജാതീയ മിഷ്യൻെറ വിജയകാരണവും.

തെക്കൻ ഇടവകകളിലെ നില ഇതിൽ നിന്നും എത്ര വ്യത്യസ്തമായിട്ടാണു് കണ്ടുവരുന്നതു്. വി. ദേവാലയത്തിൽ അവശക്രിസ്ത്യാനികളെ കയറുന്നതുപോലും ചുരുക്കം ചില ഇടവകക്കാർ അനുവാദം നിഷേധിച്ചിരിക്കുന്നു. അതിനു ചില പട്ടക്കാർ കൂട്ടുനിൽക്കുന്നുമുണ്ടു്. തെക്കൻ ഇടവകകളിൽ ഈ സാധുജനത അനുഭവിച്ചുകൊണ്ടിരിക്കുന്ന അസമത്വങ്ങളും ദുരന്തദുരിതങ്ങളും ഒട്ടനവധിയത്രെ. ശവക്കോട്ടയിൽ പോലും ചിലടത്തു ചില അസമത്വങ്ങൾ തെളിഞ്ഞുകാണുന്നുണ്ടു്. ഈ ദുഷ്പാരമ്പര്യം വച്ചുപുലർത്തിക്കൊണ്ടുപോകുന്നതു് ക്രൈസ്തവാദർശത്തിനു അനുയോജ്യമോ? ഈ പിൻതിരിപ്പൻ നയം പിൻതുടരുന്നതു ശരിയോ? ഈ നടുച്ചുവരു ഇടിച്ചുകളയേണ്ടുന്ന കാലം വൈകിയില്ലേ? ബേതലഹേമിലെ ഒരു ചെറുകുടിലിൽ പാർത്ത യേശുതമ്പുരാൻ അവശക്രിസ്ത്യൻെറ വേഷം ധരിച്ചു നമ്മുടെ ഭവനത്തിലേക്കോ പ: ദേവാലയത്തിലേക്കോ വന്നാൽ ചില പിൻതിരിപ്പൻ നയക്കാർക്കു തന്നെ സ്വാഗതംചെയ്‌വാൻ സാധിച്ചെന്നു വരുമോ? ഒരുവൻ ക്രിസ്തുവിനെ ധരിച്ചാൽ പിന്നീടു യഹൂദനും യവനനും എന്നില്ല, ദാസനും സ്വതന്ത്രനും എന്നില്ല, ആണും പെണ്ണും എന്നില്ല എല്ലാവരും ക്രിസ്തുയേശുവിൽ ഒന്നത്രേ എന്നുപദേശിച്ച അപ്പസ്തോലൻ പൗലൂസ്‌ശ്ളീഹാ ഈവിധ പെരുമാററങ്ങളെ എങ്ങനെ വീക്ഷിക്കും. അയതിനു ഒരു വിരാമമിടുവാൻ തെക്കൻ ഇടവകക്കാർ നിഷ്കർഷിക്കേണ്ടിയിരിക്കുന്നു.

—ooo—

---

സങ്കടപ്പെടുന്നുവെന്നോ?"

"അല്ലാ, നിങ്ങളുടെ സങ്കടം എന്തുമാത്രമെന്നു് എനിക്കു ഊഹിക്കുവാൻ സാധിക്കുമെന്നേ ഞാൻ പറഞ്ഞുള്ളു." ജോൺ ഒരു ചെറിയ ചിരി അടക്കുവാൻ ശ്രമിച്ചുകൊണ്ടു തിരുത്തി.

"അതെയതേ, ഇവരെല്ലാം ഒരു കൂട്ടർതന്നെ." തങ്കമ്മയെ നോക്കിക്കൊണ്ടു ആ സാധു വീണ്ടും പറഞ്ഞു.

"നിങ്ങളുടെ ഭാര്യ ഒരു മാലാഖാ ആയിരുന്നിരിക്കണം." ഭാര്യക്കുവേണ്ടി ഇത്രമാത്രം വിലപിക്കുന്ന ആ പ്രേമഗൌതമനു് ഭാര്യാസ്തുതി സ്വല്പം ആശ്വാസകരമാകുമെന്നു് ജോൺ കരുതി. പക്ഷെ ആ വാക്കുകൾ അയാളെ ക്ഷുഭിതനാക്കുകയാണുണ്ടായതു്. സങ്കടംകൊണ്ടു ചുവന്ന മുഖവും കണ്ണുകളും ഇത്തവണ കോപംകൊണ്ടു് ചുവന്നു.

"മാലാഖയെന്നോ?" വികാരാവേശത്തോടെ അയാൾ പറഞ്ഞു. "പിശാചു് —ഒന്നാന്തരം പിശാചു്." അനന്തരം ആ ശവകുടീരത്തെ തലോടിക്കൊണ്ടു വീണ്ടും പറഞ്ഞു.

"ആ—സഹോദരാ—നീ മരിക്കാതിരുന്നുവെങ്കിൽ...."

അപ്പോൾ മാത്രമാണു്, ആ ശവകുടീരം അയാളുടെ ഭാര്യയുടേതു് അല്ലെന്നും, മററാരുടെതോ ആണെന്നും അവർക്കു മനസ്സിലായതു്. ജോൺ ജിജ്ഞാസയോടെ വീണ്ടും ചോദിച്ചു.

"അപ്പോൾ ഈ കല്ലറ ആരുടേതാ?"

"അതോ, എൻെറ ഭാര്യയുടെ ആദ്യഭർത്താവിൻേറതു്. അയാൾ മരിച്ചില്ലായിരുന്നുവെങ്കിൽ, എനിക്കു ഈ നരകം അനുഭവിക്കേണ്ടിവരുമായിരുന്നോ? ആ പിശാചിനോടുകൂടെ താമസിക്കേണ്ടിവരുമായിരുന്നോ. അയ്യോ! നീ മരിക്കാതിരുന്നുവെങ്കിൽ...." വിങ്ങി വിങ്ങി ആ മനുഷ്യൻ ശവക്കല്ലറെ നോക്കി വീണ്ടും കരഞ്ഞു.

പൊട്ടിച്ചിരിക്കുവാനാണു് ജോണിനു ആദ്യം തോന്നിയതു്. പക്ഷെ അതു് ആ സ്ഥലത്തിനും സന്ദർഭത്തിനും ചേർന്നതല്ലാത്തതുകൊണ്ടു് ജോൺ മടിച്ചു. "സമയം പോയി നമുക്കു പോകാം" എന്നു തങ്കമ്മ ധൃതിവച്ചതുകൊണ്ടു ജോൺ തങ്കമ്മയോടുകൂടെ വീട്ടിലേക്കു നടന്നു. അവർ രണ്ടുപേരും അധികമൊന്നും സംസാരിച്ചില്ല. എന്നാൽ ഇടയ്ക്കു പലപ്പോഴും "കണ്ടില്ലെ, ആ മനുഷ്യനു് ഭാര്യയോടുള്ള സ്നേഹം" എന്നു പലപ്പോഴും പറയുവാൻ ജോണിനു തോന്നിയെങ്കിലും, ആ ഒററവാക്യത്തെ പിടിച്ചുകൊണ്ടു ഒരു രണ്ടുമണിക്കൂർ നേരത്തെ പ്രസംഗം തങ്കമ്മയിൽനിന്നുണ്ടാകുമെന്നു് ഭയപ്പെട്ടതുകൊണ്ടു ജോൺ അതിനു തുനിഞ്ഞില്ല. എങ്കിലും യാതൊരു പ്രചോദനവും കൂടാതെ തങ്കമ്മ മൂന്നുനാലു പ്രാവശ്യം പറയുകയുണ്ടായി. "ആ മനുഷ്യൻ അയാളുടെ ഭാര്യയെ വല്ലാതെ കഷ്ടപ്പെടുത്തിയിട്ടുണ്ടായിരിക്കണം. അല്ലാതെ ഇങ്ങനെ സംഭവിക്കുവാൻ ന്യായമില്ല."

# മാർത്തോമ്മാദിനം

(ഡോക്ടർ സി. ററി. ഈപ്പൻ എം. എ. പി. എച്ച്. ഡി.)

വിശുദ്ധന്മാരുടെ ദിനങ്ങൾ ദേശീയമായി ആചരിക്കുന്ന സമ്പ്രദായം പാശ്ചാത്യ രാജ്യങ്ങളിൽ സാധാരണമാണ്. ഇംഗ്ലണ്ടിൽ സെന്റു ജോർജ്ജിന്റെയും സ്കോട്ട്ലണ്ടിൽ സെന്റു അൻഡ്റൂവിന്റെയും ദിനങ്ങൾ അത്യാഡംബരപൂർവ്വം ആഘോഷിക്കപ്പെടാറുണ്ട്. രാജ്യത്തു് ഐക്യവും ആത്മീയപ്രബുദ്ധതയും ഉളവാക്കുന്നതിനു് ഈ മഹൽ ദിനങ്ങൾ സഹായകരമാണ്. രാഷ്ട്രങ്ങളെ ചിലപ്പോൾ അഭിമുഖീകരിക്കാറുള്ള ദുർഘടഘട്ടങ്ങളിൽ ഈ വിശുദ്ധന്മാരുടെ സ്മരണ പ്രദാനം ചെയ്യാറുള്ള ആത്മീയ ധൈര്യവും ഉത്സാഹവും ചരിത്രങ്ങളിൽ തന്നെ സുവർണ്ണ ലിപികളിൽ രേഖപ്പെടുത്തിയിട്ടുണ്ട്.

ഇൻഡ്യയിലും മാർത്തോമ്മാദിനം പൌരാണികകാലം മുതൽ ആഘോഷപൂർവ്വം കൊണ്ടാടി വന്നതു് നമുക്കേവർക്കും അഭിമാനകരമാണ്. ആധുനിക കാലത്തു് സുറിയാനിസഭയിൽ ഭിന്നതകളും അഭിപ്രായവ്യത്യാസങ്ങളും ആവിർഭവിച്ചതോടുകൂടെ ഈ ആഘോഷങ്ങൾക്കു് കുറെ ഒക്കെ മാന്ദ്യം ഭവിച്ചു എന്നുള്ളതു് സുവിദിതമാണ്. എങ്കിലും അതിനെ പുനരുദ്ധരിക്കുന്നതിനുള്ള ശ്രമങ്ങൾ നടക്കുന്നുണ്ടു് എന്നുള്ളതു് അഭിമാനകരമത്രെ. ഏതാനും കൊല്ലങ്ങൾക്കു മുമ്പ് തിരുവനന്തപുരത്തു് മാർത്തോമ്മാദിനം വിവിധസഭാംഗങ്ങൾ കൂടി ആഘോഷപൂർവ്വം കൊണ്ടാടുന്ന ഒരു പതിവുണ്ടായിരുന്നു. ഒരാണ്ടത്തെ യോഗത്തിൽ എനിക്കും ഭാഗഭാക്കാകുന്നതിനുള്ള ഭാഗ്യം സിദ്ധിച്ചു. അന്നു് വിക്ടോറിയാജൂബിലിടൌൺ ഹാളിൽ തിങ്ങിക്കൂടിയ ആളുകളുടെ ബാഹുല്യവും വിപുലതയും വിവിധതയും എന്റെ സ്മൃതിപഥത്തിൽ നിന്നും ഒരുനാളും മാഞ്ഞുപോകയില്ല. എന്റെ ഓർമ്മ ശരിയെങ്കിൽ അന്നത്തെ അദ്ധ്യക്ഷൻ ഡോക്ടർ തോമ്മസ് മാത്യുവും, പ്രസംഗകർ റവ. ജോൺകുഴുവും ഡോക്ടർ ജീവനായകവുമായിരുന്നു. പ്ലാറ്റുഫോറത്തിൽ ഇലഞ്ഞിക്കൽ ജോൺവക്കീൽ, അന്നത്തെ ഗവണ്മെന്റു ചീഫ് സെക്രട്ടറി മി. കെ. ജോർജ്ജ് മുതലായ ബഹുമാന്യന്മാരും ആസനസ്ഥരായിരുന്നു. സഭകൾ തമ്മിൽ അടുത്തുപെരുമാറുക പതിവില്ലായിരുന്ന ഒരു കാലഘട്ടത്തിൽ വി. അപ്പോസ്തലന്റെ നാമത്തിന്റെ മാന്ത്രികശക്തി ഒന്നുമാത്രമാണ് വിഭിന്ന സമുദായങ്ങളെ ഒന്നിച്ചുകൂട്ടിയതു്. സുറിയാനിക്കാർമാത്രമല്ല അന്നവിടെ സന്നിഹിതരായിരുന്നതു്, തെക്കൻ തിരുവിതാംകൂറിലെ തമിഴ് ക്രിസ്ത്യാനികളുമുണ്ടായിരുന്നു. ഇന്നത്തെ ഈയോഗം ജൂബിലിടൌൺഹാളിലെ ആ മഹായോഗത്തിന്റെ മധുരസ്മരണകളെ എന്നിൽ ഉല്ലാദിപ്പിക്കുന്നുണ്ടു്, ഈ ഹാളും ഇവിടുത്തെ ജനക്കൂട്ടവും അന്നത്തേതുപോലെ വിസ്തൃതമല്ലെങ്കിലും ഈ കോട്ടയം പട്ടണത്തിന്റെ ചരിത്രപ്രാധാന്യതയും ഈ മീററിംഗിൽ ഒരു പ്രത്യേകതയെ പ്രദാനം ചെയ്യുന്നുണ്ടു്. വന്ദ്യതിരുമേനിമാരും ഇതിനു പിന്തുണ നൽകുന്നതും വളരെ ശുഭോദർക്കമാണ്. മത്സരങ്ങൾക്കും പോരാട്ടങ്ങൾക്കും കേഴ്വിപ്പെട്ടിട്ടുള്ള ഈ കേരളക്കരയിലെ സ്നേഹസമ്പൂർണമായ ഈ കൂട്ടായ്മയെപ്പററി ആകാശത്തിലെ മാലാഖമാർ സന്തോഷിക്കും. വി. തോമ്മസ് അപ്പോസ്തലൻ ഇന്നിവിടെ സന്നിഹിതനായി നമ്മുടെ യോഗനടപടികൾ വീക്ഷിക്കയാണെങ്കിൽ അദ്ദേഹത്തിന്റെ ഹൃദയം സന്തോഷംകൊണ്ടു തുള്ളും.

വി. പൌലൂസും തോമ്മസും ഏകദേശം ഒരേ കാലയളവിലാണു് സുവിശേഷഘോഷണാർത്ഥം വിദേശങ്ങളിലേക്കു പോയതു്. വി. പൌലൂസ് അപ്പോസ്തലൻ യൂറോപ്പിൽ പോയി സുവിശേഷം അറിയിച്ചതിന്റെ 19-ാം ശതാബ്ദജൂബിലി അത്യാഡംബരപൂർവ്വം ജൂൺമാസത്തിന്റെ ഒടുവിലത്തെ രണ്ടാഴ്ചകളിൽ ആഘോഷിക്കപ്പെടുകയുണ്ടായി. യവനായ സഭ ഒന്നു രണ്ടു കൊല്ലക്കാലത്തെ ഒരുക്കം അതിനുവേണ്ടി ചെയ്യുകയും ഏററവും വിപുലമായ അതിന്റെ ആഘോഷങ്ങളിൽ വിവിധ സഭാ പ്രതിനിധികൾ പങ്കെടുക്കുകയും ചെയ്തു. പൌലൂസിന്റെ വേലയ്ക്കുണ്ടായതുപോലെയുള്ള വിജയം കാലാന്തരത്തിൽ മാർത്തോമ്മാശ്ലീഹായുടെ വേലയ്ക്കു ഈ ഇൻഡ്യായിലുണ്ടാകാതെ ക്രിസ്ത്യാനികൾ ഇന്നും ഒരു ബലഹീനന്യൂനപക്ഷമായി മാത്രമേ ഇവിടെ സ്ഥിതി ചെയ്യുന്നുള്ളു എന്നുവരികിലും ഒരു 19-ാം ശതാബ്ദജൂബിലിനാമം ഇവിടെ ആഘോഷിക്കേണ്ട സമയം അത്യാസന്നമായിരിക്കുന്നു.

മാർത്തോമ്മാശ്ലീഹായുടെ പേരിനോടു പൌരാണികകാലം മുതൽ ബന്ധപ്പെട്ടിട്ടുള്ള ഇൻഡ്യയിൽ മാർത്തോമ്മാദിനം ഒരു ദേശീയ ദിനമായി ആഘോഷിക്കേണ്ടതു് ഏററവും ആവശ്യമത്രെ. അതിനുവേണ്ടുന്ന പ്രചോദനം നൽകുമാറു മാർത്തോമ്മാശ്ലീഹായുടെ വരവിന്റെ 19-ാം ശതാബ്ദജൂബിലി ഇവിടെ ആഘോഷിക്കുന്നതിനു് നാം മുതിരേണ്ടതാണ്.

മാർത്തോമ്മാശ്ലീഹാ "ഇൻഡ്യയുടെ അപ്പോസ്തലൻ" എന്ന അപരനാമത്താൽ ലോകമെട്ടുക്കു അറിയപ്പെട്ടിരിക്കുന്നു. ഇൻഡ്യയിലെ എല്ലാക്രിസ്ത്യാനികളും അപ്പോസ്തലന്റെ പിൻഗാമികളാണ്. അദ്ദേഹത്തിന്റെ ഓർമ്മയെ പുലർത്തുന്നതിനുള്ള അവകാശം എല്ലാവർക്കും ഉള്ളതാണ്. എല്ലാവരും അഭിപ്രായ വ്യത്യാസങ്ങളെ വിസ്മരിച്ചു, ഏകയോഗക്ഷേമമായി ഈ ജൂബിലിമഹാമഹം കൊണ്ടാടണമെന്നൽ ബോധിപ്പിച്ചു കൊള്ളട്ടെ.

ഒരഖിലേന്ത്യാ ക്രൈസ്തവദേശീയ ദിനത്തിനു് ഭാരതീയ മാതാവിനു് അർപ്പിക്കാൻ കഴിവുള്ള നേർച്ചകൾ നിരവധിയാണ്. ഇൻഡ്യാ ഒരു സ്വതന്ത്രപ്രജാധിപത്യരാജ്യമായി ജന്മമെടുത്തിരിക്കുമ്പോൾ, ക്രിസ്ത്യാനികൾക്കു സേവനത്തിനു് ഏററവും വിസ്തൃതമായ ഒരു പാന്ഥാവാണ് തുറന്നിടപ്പെട്ടിരിക്കുന്നതു്. ബ്രിട്ടന്റെ പിന്മാററത്തോടുകൂടെ ക്രിസ്തുമതം "ബ്രിട്ടീഷ് രാജാവിന്റെമതം" എന്നുള്ള മിഥ്യാബോധം ദൂരീകരിക്കപ്പെട്ടിരിക്കുന്നു. ഭരണഘടനാനിർമ്മാണത്തിൽ ക്രൈസ്തവനേതാക്കന്മാർ കാണിച്ച വിസ്തൃതമായ മനോഭാവം ഹിന്ദുക്കളുടെ സ്നേഹം സമ്പാദിക്കുന്നതിൽ വളരെ സഹായിച്ചിട്ടുണ്ട്. ഹൈന്ദവരിൽ ഹൈന്ദവൻ എന്നപരനാമത്താൽ അറിയപ്പെട്ടിരുന്ന "ഉരുക്കുമനുഷ്യൻ" സർദാർ പട്ടേൽ തന്നെ അദ്ദേഹത്തിന്റെ വിയോഗത്തിനു ഒരാഴ്ചക്കു മുമ്പു ഒരു പൊതുയോഗത്തിൽ പ്രസ്താവിച്ചതു്— "ഇൻഡ്യൻ ക്രിസ്ത്യാനികൾ നിയമസഭകളിലും പബ്ളിക്കു സർവീസുകളിലും സംവരണം ഇച്ഛിക്കാതെ ഹിന്ദുഭൂരിപക്ഷത്തിന്റെ സന്മനസ്സിൽ അവരുടെ ഭാവിഭാവുകങ്ങൾ സമർപ്പിച്ചതു് ഇൻഡ്യൻ ചരിത്രത്തിൽ സുവർണ്ണ ലിപികളിൽ രേഖപ്പെടുത്തേണ്ട ഒരു വിശിഷ്ട സംഭവമാകുന്നു" എന്നത്രെ. വർഗ്ഗങ്ങളും ജാതികളും മതങ്ങളും തമ്മിൽ ഐക്യവും വിശ്വാസവും സുദൃഢമാക്കി ഇൻഡ്യയെ ശിക്ഷണബോധവും പുരോഗമനപരവുമായ ഒരു രാഷ്ട്രമാക്കുന്നതിനു് ക്രിസ്ത്യാനികൾക്കു നൽകാവുന്ന സംഭാവനകൾ നിരവധിയാണ്.

ഐക്യഅണി നിർമ്മിച്ച ഒരു ക്രൈസ്തവ സമുദായത്തിനുമാത്രമേ ഇതരന്മാരെ ഐക്യബോധവും സഹകരണബു

(ശേഷം 11-ാം പേജിൽ)

## വാരപഞ്ചാംഗം

| | ആഗസ്റ്റ് | കർക്കടകം | തോമ്മാസ് |
|---|---|---|---|
| ഞായർ | 5 | 20 | 23 |
| തിങ്കൾ | 6 | 21 | 24 |
| ചൊവ്വാ | 7 | 22 | 25 |
| ബുധൻ | 8 | 23 | 26 |
| വ്യാഴം | 9 | 24 | 27 |
| വെള്ളി | 10 | 25 | 28 |
| ശനി | 11 | 26 | 29 |

**Thought for the Week**

It is the business of anybody who can to set right what any body has set wrong."

Lynch.

THE CHURCH WEEKLY

# ശകുനവും ജ്യോതിശാസ്ത്രവും

## ക്രൈസ്തവർ വിശ്വസിക്കുന്നതു് എന്തു്

കാച്ചു നാളുകൾക്കു മുമ്പ്' ഒരു പുരോഹിതൻ തന്റെ ഇടവകയിലുള്ള ജനങ്ങൾ എന്താണ് യഥാർത്ഥത്തിൽ വിശ്വസിക്കുന്നതെന്നുള്ളതിനെപ്പറ്റി ഒരു അന്വേഷണം നടത്തി. അമ്മേരിക്കയിൽ വേർജീനിയ സംസ്ഥാനത്തിൽ റിച്ച് മോൻഡ് എന്ന ഇടവകയിലെ വികാരിയാണദ്ദേഹം. റെവ. ഡബ്ളിയു ലെയി റിബിൽ എന്നാണ് അദ്ദേഹത്തിന്റെ പേരു്. പ്രൊട്ടസ്റ്റൻറു എപ്പിസ്കോപ്പൽ വിഭാഗത്തിൽപ്പെട്ട ഇദ്ദേഹത്തിന് ഇടവകജനങ്ങളുമായുള്ള അടുത്ത സമ്പർക്കത്തിൽ പല സംശയങ്ങളും മനസ്സിൽ ഉദിച്ചുതുടങ്ങി. താൻ പ്രതിനിധീകരിക്കുന്ന ക്രൈസ്തവസഭയുടെ വിശ്വാസങ്ങളും ജനങ്ങൾ യഥാർത്ഥമായി വിശ്വസിച്ചുകൊണ്ടിരിക്കുന്ന തത്വങ്ങളും തമ്മിൽ വളരെ അന്തരമുണ്ടായിരുന്നുവെന്ന് അദ്ദേഹത്തിനു തോന്നിത്തുടങ്ങി. അദ്ദേഹം ഒരു പ്രശ്നാവലി തയാറാക്കി. ആ ഇടവകയിൽപ്പെട്ട 550 അംഗങ്ങൾക്ക് ഈ പ്രശ്നാവലിയുടെ പ്രതികൾ നൽകി. അവർ യഥാർത്ഥമായി വിശ്വസിക്കുന്നതെന്താണെന്ന് പരമാർത്ഥമായി എഴുതാൻ അവരോട് റെവ. റിബിൽ ആവശ്യപ്പെട്ടു. 307 പേർ അതിനു് ഉത്തരം നൽകി. രസകരവും വിജ്ഞാനപ്രദവുമായ പല യാഥാർത്ഥ്യങ്ങളാണ് ആ ഉത്തരങ്ങൾ വെളിപ്പെടുത്തിയതു്. മനുഷ്യനിൽ തിന്മയിലേക്കുള്ള വാസന ജന്മനാ കുടികൊള്ളുന്നുവെന്നുള്ള അഭിപ്രായം ആ ഇടവക ഏകകണ്ഠമായി പരിത്യജിക്കയാണ് ചെയ്തിരിക്കുന്നതു്. ദൈവം വ്യക്തിത്വമുള്ള ഒരു ആളാണെ (Person)ന്നുള്ള തത്വം 272 പേർ വിശ്വസിക്കുന്നു. ഒരുപക്ഷെ ആ ധാരണ ശരിയായിരിക്കാമെന്നു മാത്രമെ 66 പേർ കരുതുന്നുള്ളു. വലിയ ഒരു ഭൂരിപക്ഷം യേശുക്രിസ്തുവിന്റെ ദിവ്യത്വത്തിൽ വിശ്വസിക്കുന്നുണ്ട്. എന്നാൽ 19 യൂണിറ്റേറിയൻ അഭിപ്രായക്കാരും യേശു എന്നൊരാൾ ജീവിച്ചിട്ടേയില്ലെന്നു വിശ്വസിക്കുന്ന ഒരാളും ആ ഇടവകയിൽ ഉണ്ട്. ഇടവകയിലെ പകുതിയിലധികം ആളുകളും ബൈബിൾ വായന വല്ലപ്പോഴുമൊക്കെ നടത്തുന്നവരാണ്. മരണാനന്തരമുള്ള ജീവിതത്തെപ്പറ്റി അവ്യക്തമായ പല ധാരണകളാണ് മുക്കാൽ പങ്കിനുമുള്ളതു്. 156 ഉത്തരങ്ങളിൽ മരണാനന്തരം ആത്മാവു് ശരീരത്തെ വിട്ട് ആദ്ധ്യാത്മികമായ ലോകത്തു് നിത്യജീവിതം നയിക്കുന്നുവെന്നു രേഖപ്പെടുത്തിയിട്ടുണ്ട്. 119 പേരുടെ അഭിപ്രായം "ഇതര മതങ്ങളും ക്രിസ്തു മതം പോലെ നല്ലതാണ്, മറ്റുള്ളവരെ അവരുടെ വിശ്വാസത്തിനു വിട്ടേക്കുകയാണ് നല്ലതു്, അവരെ ഉദ്ധരിക്കേണ്ട ആവശ്യമില്ല" എന്നാണ്. 141 പേർ സഭ രാഷ്ട്രീയകാര്യങ്ങളിൽ പ്രവേശിച്ചുകൂടാത്തതാണെന്നു വിശ്വസിക്കുന്നു. വലിയ ഒരു വിഭാഗം വിശ്വസിക്കുന്നതു് സഭ ഭൗതികകാര്യങ്ങളിൽ നിന്ന് അകന്നുനിന്ന് ആദ്ധ്യാത്മിക വിഷയങ്ങളിൽ മാത്രം താല്പര്യവും ശ്രദ്ധയും പതിച്ചുകൊള്ളണമെന്നാണ്. ഇങ്ങനെ വിവിധങ്ങളായ അഭിപ്രായഗതികൾ മനസ്സിലാക്കിയ റെവ: റിബിൽ ഒരു നിഗമനത്തിലാണെത്തിച്ചേർന്നിരിക്കുന്നതു്." ഇടവകജീവിതത്തിൽ പുരോഹിതന്മാർ കൂടുതലായി ശ്രദ്ധിക്കുന്നതു സഭാവിശ്വാസതത്വങ്ങൾ പഠിപ്പിക്കുന്നതിലാണ്. എന്നാൽ അത്രയും ശ്രമം യേശുക്രിസ്തുവുമായുള്ള ദിവ്യസമ്പർക്കത്തിൽ ജീവിക്കുവാനും, ക്രിസ്തുവിനുവേണ്ടി ജീവിതങ്ങളെ അർപ്പിക്കുന്നതിനു പരിശീലിപ്പിക്കുവാനും നടക്കുന്നില്ല. അതുകൊണ്ടാണ് ഇങ്ങനെ ഒരു ഭവിഷ്യത്തിൽ ഇടവക എത്തിച്ചേർന്നിരിക്കുന്നതു്" റെവ: റിബിളിന്റെ ഈ അനുമാനത്തിനോടു വിയോജിക്കുന്നവർ ഉണ്ട്. എന്നാൽ അദ്ദേഹം ചെയ്തിരിക്കുന്ന പരിശ്രമം മാതൃകാപരമായ ഒന്നാണ്. ഇടവകജനങ്ങളെ അടുത്തറിയുകയും അവർ പരമാർത്ഥത്തിൽ വിശ്വസിക്കുകയും ചിന്തിക്കുകയും ചെയ്യുന്നതെന്താണെന്നും പുരോഹിതന്മാർ മനസ്സിലാക്കേണ്ടതാണ്. കർത്തവ്യബോധമുള്ള പുരോഹിതന്മാർക്ക് ഒഴിച്ചുകൂടാത്ത ഒരറിവാണതു്. നമ്മുടെ ഇടവകകളിൽ മേലുദ്ധരിച്ച അഭിപ്രായവിവിധത്വത്തിൽ കവിഞ്ഞ പല അഭിപ്രായഗതികളും കണ്ടുപിടിക്കുവാൻ സാധിക്കും. പ്രശ്നം വയ്ക്കുക, ജ്യോതിഷം, 'മന്ത്രവാദികളുടെ സഹായം തേടുക, ആദിയായി സർവസാധാരണമായി ഇടവകജീവിതത്തിൽ കണ്ടുവരുന്ന കാര്യങ്ങളെപ്പറ്റി ആരുംതന്നെ ഗൗരവമായി ചിന്തിക്കാറില്ല. പല പുരോഹിതന്മാർതന്നെ കട്ടത്ത മന്ത്രവാദികളാണെന്ന പ്രസിദ്ധി സമ്പാദിച്ചിട്ടുണ്ട്. അവർ നിർബാധം കർബാന മുതലായ കൂദാശകൾ നടത്തിവരുന്നുമുണ്ട്. ജ്യോതിശാസ്ത്രത്തിൽ ആശ്രയിക്കുന്നതു ക്രൈസ്തവേതരമല്ലെന്നു തന്നെ സർവ്വസമ്മതമായി സ്വീകരിച്ചിട്ടുണ്ടെന്നു തോന്നുന്നു. ശനിദശയും ശുക്രദശയും എത്ര എത്ര പുരോഹിതന്മാരെയാണ് അലട്ടുന്നതു്. ജ്യോതിശ്ശാസ്ത്രം ഒരു സയൻസ് ആണ്. അതിൽ വിശ്വസിക്കാതിരിക്കുന്നതാണ് മൗഢ്യം എന്നു വാദിച്ച ഒരാൾ ദിവംഗതനായ ശ്രീ കെ. സി. ചാക്കോയോടു് "ജ്യോതിശ്ശാസ്ത്രപ്രകാരം ചെയ്യപ്പെടുന്ന പല പ്രവചനങ്ങളും പ്രത്യക്ഷരം ശരിയായി കാണുന്നു. അങ്ങ് അതിൽ വിശ്വസിക്കുന്നുണ്ടോ?" എന്നു ചോദിച്ച ഒരു സന്ദർഭം ഓർക്കുന്നു. "ജ്യോതിശ്ശാസ്ത്രം ശരിയായിരിക്കാം. But all that is not of faith is sin (വിശ്വാസത്തിനനുസരണമല്ലാത്തതു് പാപമാണ്) എന്നു വി: പൗലൂസ് അപ്പോസ്തോലൻ നിർവചിക്കുന്നുണ്ട്. ദൈവത്തിലുള്ള നമ്മുടെ പരിപൂർണ്ണ ആശ്രയത്തെയും, വിശ്വാസത്തെയും ഹനിക്കുന്ന യാതൊന്നും നമുക്ക് ഗുണകരമല്ല. നമ്മൾ കഷ്ടകാലമെന്നു കരുതുന്ന പലതും നമുക്ക് അത്യത്ഭുതകരങ്ങളായ നന്മകൾ ചെയ്യുന്നുവെന്ന് പിന്നീട് ബോധപ്പെട്ടുവെന്നു വരും. കഷ്ടകാലമെന്നും നല്ലകാലമെന്നും നാം വീക്ഷിക്കുന്നതു് ദൈവത്തിന്റെ തിരുഹിതത്തിന്റെ പശ്ചാത്തലത്തിൽ കാണുവാൻ നാം ശ്രമിക്കുമ്പോൾ ജ്യോതിശ്ശാസ്ത്രത്തിന്റെ ഫലങ്ങളെപ്പറ്റി നാം എന്തിനു വിചാരപ്പെടണം" ഏതാണ്ടിപ്രകാരമായിരുന്നു ആ പുണ്യചരിതന്റെ മറുപടി. ശകുനങ്ങൾക്കും, മന്ത്രവാദങ്ങൾക്കും മറ്റും ഇന്നു സഭാജീവിതത്തിൽ ലഭിച്ചിരിക്കുന്ന സ്ഥാനം നിശ്ചയമായും അനർഹമാണ്. അനാരോഗ്യപരമാണ്. നമ്മുടെ ഇടവകപുരോഹിതന്മാരും ജനങ്ങളും ഇതുപോലെയുള്ള പല അക്രൈസ്തവമായ ധാരണകൾക്കു വിധേയമാണ്. അതിന്റെ ദുരന്തഫലങ്ങൾ നാം അനുഭവിച്ചുകൊണ്ടാണിരിക്കുന്നതും.

പ്രതിവാരപ്രഭാഷണം (The Sermon for the week)

# കോപവും ക്ഷമാശീലവും.

"കോപിച്ചാൽ പാപം ചെയ്യാതിരിപ്പിൻ. സൂര്യൻ അസ്തമിക്കുവോളം നിങ്ങൾകോപം വെച്ചുകൊണ്ടിരിക്കരുതു."
(എഫേസ്യർ 4. 26).

കോപം പാപത്തിനും നീതിക്കും കാരണമായിത്തീരാം. നമ്മുടെ അഭിപ്രായത്തിനും അഭിലാഷത്തിനും എതിരായി മററുള്ളവർ പെരുമാറുമ്പോൾ നമുക്കു് അവരോടു കോപമുണ്ടാകുന്നു. ഇങ്ങനെയുള്ള കോപത്തിനു പലപ്പോഴും സ്വാർത്ഥപരവും പാപകരവുമായ ഒരു വശമുണ്ടു്. എന്നാൽ അന്യരോടുള്ള അനീതിയും അധർമ്മവും കാണുമ്പോൾ നമുക്കുണ്ടാകുന്ന കോപത്തിനു നീതിപരമായ ഒരു വശവുമുണ്ടു്. അനീതിയുടെ മുമ്പിൽ കോപം ജ്വലിക്കാത്ത മനുഷ്യൻ ധാർമ്മികമായി അധഃപ്പതിച്ച ഒരാളായിരിക്കാനെ തരമുള്ളു.

കോപം പാപകരമായി തീരുന്നതു് നമ്മുടെ വികാരങ്ങളുടെ സ്വാർത്ഥതനിമിത്തമാണു്. മററുള്ളവരോടു ചെയ്യുന്ന ഉപദ്രവത്തെക്കാൾ കൂടുതലായി നമ്മോടുതന്നെ ചെയ്യുന്ന ഉപദ്രവമാണു് നമ്മിൽ കോപം ജ്വലിപ്പിക്കുന്നതു്. അതിനു് അർഹിക്കുന്നതിൽ കൂടുതലായ പ്രതികാരം ചെയ്യുവാൻ നാം ആഗ്രഹിക്കയും ചെയ്യുന്നു. ഇങ്ങനെ കോപം പ്രതികാരേച്ഛയെ ഉളവാക്കുന്നു. സ്വാർത്ഥത നിമിത്തം നീതിബോധത്തിനു കോട്ടം തട്ടുമ്പോളാണു് പ്രതികാരേച്ഛ ഉണ്ടാകുന്നതു്. കോപിച്ചിരിക്കുമ്പോൾ മററുള്ളവരോടു നീതി കാണിക്കുവാൻ വളരെ പ്രയാസമാണു്. തിന്മയ്ക്കു തിന്മതന്നെ പകരം കൊടുക്കുമ്പോൾ പലിശ കൂട്ടി പതിന്മടങ്ങാക്കി കൊടുക്കാനാണു് മനുഷ്യൻ സ്വാഭാവികമായി ആഗ്രഹിക്കുന്നതു്. പ്രതികാരത്തിനു അതിരു കല്പിക്കുക എന്നുള്ളതു് ആദിമ മനുഷ്യസമുദായത്തിന്റെ വലിയ പ്രശ്നങ്ങളിൽ ഒന്നായിരുന്നു. "കണ്ണിനു പകരം കണ്ണും, പല്ലിനു പകരം പല്ലും" എന്നുള്ള പഴയ നിയമപ്രമാണം അനിയന്ത്രിതമായ പ്രതികാരേച്ഛയ്ക്കു സാമാന്യമായ ഒരതിരു നിർണ്ണയിക്കുവാൻ പര്യാപ്തമായിരുന്നു. എന്നാൽ തിന്മയെ നന്മകൊണ്ടെതിരിടണമെന്നുള്ള ക്രിസ്തീയപ്രമാണം മനുഷ്യന്റെ ധാർമ്മികവളർച്ചയുടെ പരമകാഷ്ഠയെ കാണിക്കുന്നു.

കോപത്തിന്റെ മറെറാരു ദോഷഫലം വിദ്വേഷമാണു്. (Hatred) മററുള്ളവരുടെ അനിഷ്ടമായ പെരുമാററത്തെക്കുറിച്ചു നാം ചിന്തിച്ചുകൊണ്ടിരുന്നാൽ കോപം ദ്വേഷമായി മാറുന്നു. നമ്മുടെ ഹൃദയം കൂടുതൽ കൂടുതൽ കഠിനമായിത്തീരുന്നു. അതുകൊണ്ടാണു് വി. പൌലൂസ് "സൂര്യൻ അസ്തമിക്കുവോളം നിങ്ങൾ കോപം വച്ചുകൊണ്ടിരിക്കരുതു" എന്നു പറഞ്ഞിട്ടുള്ളതു്. ബാല്യകാലത്തിന്റെ അനുഗ്രഹങ്ങളിൽ ഒന്നു് കുട്ടികളുടെ ഓർമ്മക്കുറവാണു്. പ്രായം ചെന്നവർ അധികം ഇടപെടാതിരുന്നാൽ കുട്ടികൾതമ്മിലുള്ള വഴക്കുകൾ താനെ തീർന്നുപോകുന്നതായി കാണാം. സൂര്യൻ അസ്തമിക്കുവോളം കോപം വച്ചുകൊണ്ടിരിക്കുവാൻ മിക്ക കുട്ടികളും അപ്രാപ്തരാണു്. എന്നാൽ പ്രായം ചെന്ന വ്യക്തികൾ മരണംവരെ ചില വഴക്കുകൾ വെച്ചുപോററുന്നു. കുടുംബങ്ങളും രാഷ്ട്രങ്ങളും തമ്മിലുള്ള ചില തീരാവഴക്കുകൾ ഇതിനുദാഹരണമാണു്. വഴക്കുകൾ അവസാനിപ്പിക്കുവാനുള്ള ബാദ്ധ്യത എല്ലാവർക്കുമുണ്ടു്. വഴക്കിനുള്ള ചുമതല താരതമ്യേന നമുക്കു കുറവായതുകൊണ്ടോ, നാം കുററക്കാരല്ല എന്നുള്ള നില അവലംബിക്കുന്നതുകൊണ്ടോ സമാധാനമുണ്ടാക്കുന്നതിനുള്ള ബാദ്ധ്യതയിൽനിന്നും നാം ഒഴിവാകുന്നില്ല. സൂര്യൻ അസ്തമിക്കുന്നതിനു മുമ്പായി രഞ്ജിപ്പിൽ എത്തിച്ചേരുന്നതിനു പകരം എത്ര എത്ര വ്യക്തികളാണു് പ്രതിദിനം പ്രതികാരേച്ഛയും വിദ്വേഷവുമാകുന്ന എണ്ണയൊഴിച്ചു് തങ്ങളുടെ ഹൃദയങ്ങളിലെ കോപാഗ്നി കത്തിക്കാളുവാൻ ഇടയാക്കുന്നതു്! എത്ര എത്ര കുടുംബങ്ങളും, സഭാവിഭാഗങ്ങളും രാഷ്ട്രങ്ങളുമാണു് വർദ്ധമാനമായ ഭിന്നിപ്പിൽ കഴിച്ചുകൂട്ടുന്നതു്. ഇതു് ഒരിക്കലും ക്രിസ്തുവിന്റെ മനസ്സിനും ആത്മാവിനും അനുയോജ്യമല്ല.

"കോപിച്ചാൽ പാപം ചെയ്യാതിരിപ്പിൻ." കോപം അതിൽ തന്നെ പാപമാണെന്നോ കോപത്തിനു ജീവിതത്തിൽ സ്ഥാനമില്ലെന്നോ ഇതിനർത്ഥമില്ല. കോപിച്ചാൽ പാപം ചെയ്യാതിരിപ്പാനുള്ള സാദ്ധ്യതയുണ്ടു്. പാപത്തിൽ വീഴാതിരിക്കാൻ വേണ്ടി കോപിക്കാതിരിക്കുക എന്നല്ല അപ്പോസ്തോലൻ പറഞ്ഞിരിക്കുന്നതു്. നമുക്കു് കോപം ജനിപ്പിക്കുന്ന പല കാര്യങ്ങളും ജീവിതത്തിലുണ്ടാകും. മനസ്സിൽ യാതൊരു കോപവികാരവും ഉളവാകാത്ത അവസ്ഥയാണു് സ്വഭാവസംസ്കാരത്തിന്റെ മാനദണ്ഡമെന്നു നാം തെററിദ്ധരിക്കരുതു്. യാതൊരു കോപവികാരവും ഉളവാകാത്തവിധം ജീവിതമത്സരത്തിൽനിന്നും ഒഴിഞ്ഞുമാറിനിൽക്കുന്നതു് ക്രിസ്തീയമല്ല. ചില വിഷമഘട്ടങ്ങളിൽ ഞാൻ എല്ലാ വഴക്കുകൾക്കും അതീതനാണു് എന്നുള്ള ഭാവത്തിൽ അചഞ്ചലനായി ഒഴിഞ്ഞുമാറിനിൽക്കുന്ന ചില ആളുകൾ ഉണ്ടു്. അവരുടെ മനോഭാവം പലപ്പോഴും സ്നേഹത്തിന്റെ അഭാവം മാത്രമാണു് കാണിക്കുന്നതു്. സാമൂഹ്യവും സാമുദായികവുമായ എല്ലാ വൈരുദ്ധ്യങ്ങളിൽനിന്നും വിഷമപ്രശ്നങ്ങളിൽനിന്നും ഒഴിഞ്ഞുമാറിനിൽക്കുക എന്നുള്ളതു് ക്രിസ്തീയമല്ല. വികാരാവേശത്തോടും വാശിയോടുംകൂടി ചില ഘട്ടങ്ങളിൽ സംസാരിക്കുകയും പ്രവർത്തിക്കുകയും ചെയ്യേണ്ട ആവശ്യം നമുക്കു നേരിടും. എന്നാൽ നമ്മുടെ കോപത്തിൽ സ്വാർത്ഥപരവും പാപകരവുമായ ഒരംശം എപ്പോഴും ഉണ്ടായിരിക്കാനിടയുണ്ടെന്നുള്ള ബോധം നമ്മെ കൈവെടിയുവാൻ ഇടയാകരുതു്. എപ്പോഴും നാം ആത്മപരിശോധന നടത്തിക്കൊണ്ടിരിക്കണം. ഏതെങ്കിലും പ്രമാണത്തിനുവേണ്ടി പോരാടുമ്പോൾ വ്യക്തിപരമായ വിദ്വേഷത്തിനു നാം വിധേയരാകരുതു്. അങ്ങനെ വരുന്നപക്ഷം ക്ഷമാപണം ചെയ്യുവാനും രമ്യതപ്പെടുവാനും നാം സദാസന്നദ്ധരായിരിക്കണം. ക്ഷമിക്കാത്ത മനോഭാവത്തോടുകൂടി ഒരു രാത്രിയെങ്കിലും ഉറങ്ങുവാൻ പോകാതിരിക്കുന്നതിനു് ഓരോ ക്രിസ്ത്യാനിയും ശ്രദ്ധിക്കേണ്ടതാണു്.

നീതിപരമായ കോപത്തിനുള്ള സാദ്ധ്യത മനുഷ്യനുണ്ടെന്നു്, യെരുശലേം ദേവാലയത്തിൽവച്ചു് കോപിഷ്ഠനായിത്തീർന്ന നമ്മുടെ കർത്താവു വെളിപ്പെടുത്തിയിട്ടുണ്ടു്. എന്നാൽ പാപരഹിതനായ കർത്താവിന്റെ നിലയും പാപികളായ നമ്മുടെ നിലയും വളരെ വ്യത്യസ്തമാണെന്നുള്ള കാര്യം നാം വിസ്മരിക്കരുതു്. നീതിപരമെന്നു നാം വിചാരിക്കുന്ന നമ്മുടെ കോപം പലപ്പോഴും സ്വാർത്ഥസമ്മിശ്രവും പാപകലുഷിതവുമാണു്. ഏതെങ്കിലും സമരത്തിലേർപ്പെട്ടിരിക്കുന്ന രണ്ടു കക്ഷികളെ നോക്കുക. ഒരു കക്ഷി മറുകക്ഷിയെ അപേക്ഷിച്ചു് താരതമ്യേന നീതിക്കും സത്യത്തിനും വേണ്ടി നിലകൊള്ളുന്നു എന്നു വിചാരിക്കുക. ആ കക്ഷി വിജയം നേടുന്നപക്ഷം അവർക്കു പരാജയമടഞ്ഞ കക്ഷിയോടുള്ള മനോഭാവമെന്തായിരിക്കും. സാധാരണ 'കണ്ടുവരാറുള്ളതു്' അഹം

# വിശുദീപം

## കർമ്മകാണ്ഡം (തുടർച്ച)

(പുത്തൻകാവ് മാത്തൻ തരകൻ)

### ഗിരിഗീത

“ചാതിയ സത്യം കർത്താവിന്നു നിവർത്തിക്കേണ—
മോതരുതൊരുനാളും കാപട്യലീനസത്യം”
പൂർവ്വികന്മാരോടേവമരുളിച്ചെയ്തിട്ടില്ലേ?
ഭാവിയിൽച്ചെയ്യേണ്ടുന്നതെന്തെന്നാലതു കേൾപ്പിൻ
സ്വർഗ്ഗത്തെക്കൊണ്ടു സത്യം ചെയ്യരുതതു ദൈവ—
ശാശ്വതസിംഹാസനം വിശുദ്ധം സനാതനം.
പാരിനെക്കൊണ്ടു സത്യം ചെയ്യരുതതു ദൈവ-
പാദത്തിൻപീഠം സർവ്വമാനുഷപരിപൂജ്യം.
ജറുശലേമിനേക്കൊണ്ടുമരുതായതു ദിവ്യ-
ജാതനാം രാജാവിന്റെ നഗരം മനോഹരം.
താവകശീർഷംതൊട്ടുചെയ്കൊലാസത്യം നിന—
ക്കാവതല്ലതിലുള്ള മുടിയിലൊന്നുപോലും
കാർമേഘംപോലെ കൃഷ്ണവർണ്ണമായ്ക്കാട്ടുവാനും
വെൺമേഘംപോലെ ശ്വേതവർണ്ണമായ്ക്കാട്ടുവാനും.
കല്പനയ്ക്കധികാരമുള്ളവൻ നൽകീടുന്ന
കല്പനയ്ക്കെല്ലായ്പോഴും കീഴ്പ്പെട്ടുവസിക്കണം.
ഇല്ലെന്നുമാമെന്നുമായിടണം തവ വാക്യ-
മല്ലാത്തതെല്ലാം ദുഷ്ടന്മാരിൽനിന്നുണ്ടാകുന്നു.
“താവകനേത്രം ചൂഴ്ന്നാരാനുമെടുത്തെന്നാ-
ലാവൈരിയുടെ നേത്രം നിങ്ങളുമെടുക്കണം
താവകദന്തം തകർത്താരാനുമെടുത്തെന്നാ-
ലാവൈരിയുടെ ദന്തം നിങ്ങളുമെടുക്കണം.”
പ്രാക്തനോപദേശകമുഖ്യന്മാരേവം മുന്നം
ശക്തിയായ് നിങ്ങളോടു കല്പിച്ചു കേട്ടിട്ടില്ലേ?
നിങ്ങളോടഹം കഥിച്ചീടുന്നതെന്തെന്നാലോ
നിങ്ങളതൊരുനാളും ദുഷ്ടനോടെതിർക്കൊലാ.
വലത്തേക്കവിൾത്തട്ടിലാരാനുമടിച്ചെങ്കി-
ലിടത്തേക്കവിൾത്തട്ടും സാദരം കാണിക്കുക.
കച്ചേരിവഴിക്കുനിന്നുത്തരീയത്തെത്തട്ടാ-
നിച്ഛിക്കുന്നവന്നു നിൻ പുതപ്പും നൽകീടുക.
ഒരു നാഴികക്കൂടിച്ചരിപ്പാൻ ക്ഷണിക്കുകി—
ലൊരുനാഴികക്കൂടിച്ചെല്ലുക മടിക്കാതെ.
കൊടുത്തീടണമർത്ഥിക്കർത്ഥിപ്പതെക്കാലവും
കടം വാങ്ങുവാൻ വരും മർത്ത്യനെക്കൈവിടൊല്ലാ.
“വൈരിയെ വെറുക്കേണം മിത്രത്തെ സ്നേഹിക്കേണം
വാക്യമിമ്മട്ടു നിങ്ങളരുളിക്കേട്ടിട്ടില്ലേ?.
എങ്കിലോ ഞാനോതുന്നു, സ്നേഹിപ്പിൻ ശത്രുക്കളെ
മംഗളം നേർന്നീടുവിൻ, സന്തതമവർക്കായി.
സ്വർഗ്ഗസ്ഥ ജനകന്റെ നന്ദനന്മാരായ്ത്തീരാൻ
നിങ്ങൾക്കു ദുഃഖമേകും മർത്ത്യർക്കായ് പ്രാർത്ഥിക്കുവിൻ.

---

ഭാവത്തിന്റെയും സ്വയനീതയുടെയും മനോഭാവമാണ്. ഈ മനോഭാവത്തിന്റെ പ്രത്യാഘാതങ്ങൾ ഭാവിയിലെ പല അനിഷ്ട സംഭവങ്ങൾക്കു വഴിതെളിക്കുന്നു. പരാജിതരിൽ വിദ്വേഷം ജനിപ്പിക്കുന്നു. വിജയികൾ കാലക്രമത്തിൽ അക്രമികളും നീതികെട്ടവരുമായി ഭവിക്കുന്നു. തങ്ങൾ മറുകക്ഷിയിൽ ആരോപിച്ച കുററങ്ങൾക്ക് തങ്ങൾ തന്നെ വിളനിലമായിത്തീരുന്നു. ഇതു് മനുഷ്യ സമുദായത്തിൽ സാധാരണമായി കണ്ടുവരാറുള്ള ഒരു കാര്യമാണ്. യാതൊരു വ്യക്തിക്കും സമുദായത്തിനും മറെറാരു വ്യക്തിയേയോ സമുദായത്തെയോ നീതിപരമായി വിധിക്കുവാനുള്ള കഴിവില്ല. ക്രിസ്തീയതാഴ്മയിൽ തങ്ങളെത്തന്നെ വിധിക്കുവാനും തങ്ങളേയും മററുള്ളവരേയും ഒരു പോലെ ദൈവത്തിന്റെ ന്യായവിധിക്ക് വിധേയരാക്കുവാനും കഴിയാത്ത യാതൊരുവനും ദൈവ തിരുമുമ്പാകെ കുററമററ മനസ്സാക്ഷിയോടുകൂടി നിൽക്കുവാൻ കഴിയുന്നതല്ല. നമ്മുടെ എല്ലാസമരങ്ങളിലും വഴക്കുകളിലും നാം അന്യോന്യം വിധിക്കുവാനിടയായേക്കാം. എന്നാൽ നാമും നമ്മുടെ എതിരാളികളും ഒരു പോലെ ദൈവത്തിന്റെ വിധിക്കു കീഴ്പ്പെടുവാൻ സദാസന്നദ്ധരായിരിക്കണം. കോപിച്ചാലും പാപം ചെയ്യാതിരിക്കാൻതക്കവണ്ണം നമ്മുടെ കോപത്തെ നാം നിയന്ത്രിക്കണം. നമ്മുടെ കോപം സൂര്യാസ്തമനത്തിനപ്പുറംവെച്ചു പുലർത്താതിരിക്കുവാൻ നാം ശ്രദ്ധിക്കണം. എന്നാൽ പ്രതികാരേച്ഛയും വിദ്വേഷവും നമ്മിൽകുടികൊള്ളുകയില്ല. ക്രിസ്തുവിന്റെ സൗമ്യത പ്രാപിച്ചാൽ മാത്രമേ ഇതു നമുക്കു സാധ്യമാകയുള്ളു. ദിനംപ്രതി നാം ക്രിസ്തുവിന്റെ സൌമ്യതയിൽ വളർന്നു വരുവാൻ തക്കവണ്ണം നമ്മുടെ ഹൃദയങ്ങളെ തനിക്കു തുറന്നുകൊടുക്കാം.

---


### ചർച്ച് വീക്ക്‌ലി വരിസംഖ്യ

| | | |
|---|---|---|
| ഒരു വർഷത്തേക്ക് | രൂ. | 6 0 0 |
| ആറു മാസത്തേക്ക് | ” | 3 0 0 |
| ഒററപ്രതി | ” | 0 2 0 |

# വേദവായനക്കുറിപ്പുകൾ

**തിങ്കൾ. മർക്കോസ്. 13. 28-37.**

വരുവാനിരിക്കുന്ന വിധിനിർണ്ണായകമായ ഘട്ടത്തിലേക്ക് ഒരു കാര്യമാണ് അപരിത്യാജ്യമായി കർത്താവ് അവരോട് ആജ്ഞാപിക്കുന്നത്. "ഉണർന്നിരിപ്പിൻ" എന്നതന്നെ. അത് വിശദീകരിക്കുന്നതിനു കർത്താവു രണ്ടുപമയും നൽകുന്നുണ്ട്. അത്തിവൃക്ഷത്തിന് തളിരില ഉണ്ടാകുമ്പോൾ വേനൽ അടുത്തു എന്ന് അനുമാനിക്കുവാൻ കഴിയുന്നു. അതുപോലെതന്നെ മനുഷ്യപുത്രന്റെ വരവും എപ്പോഴെന്ന് അടയാളങ്ങൾകൊണ്ട് ഗ്രഹിച്ചുകൊള്ളുവാനാണ് ഉപദേശിക്കുന്നത്. എന്നാൽ അവന്റെ വരവ് എപ്പോഴെന്നു പിതാവല്ലാതെ മററാരുമറിയുന്നില്ല. വീട്ടു കാവലിനു ചുമതലപ്പെടുത്തപ്പെട്ട ദാസൻ യജമാനൻ വരുവോളം ആ ചുമതലയ്ക്കു വിഘ്നം വരുത്തുവാൻ പാടില്ല. ഉണർന്നിരിപ്പാനുള്ള ആജ്ഞ പ്രഥമമായി അപ്പോസ്തലന്മാർക്കു നൽകപ്പെട്ടതാണെങ്കിലും അതു മററുള്ളവരേയും ബന്ധിക്കുന്നതാണ്. എല്ലാവരും ഉണർന്നിരിക്കണം. ഈ കാത്തിരിപ്പിന് പ്രാർത്ഥന ഒഴിച്ചുകൂടാത്ത ഒരു ഘടകവുമാകുന്നു. ദൈവേഷ്ടം അറിവാനുള്ള ആഗ്രഹത്തോടെ പ്രാർത്ഥനയിൽ കാത്തിരിക്കുന്ന പതിവു നമുക്കുണ്ടോ?

**ചൊവ്വാ. മക്കോസ്. 14. 1-11.**

ജീവിതത്തോടും കർത്താവിനോടുതന്നെയുമുള്ള വിഭിന്നങ്ങളായ രണ്ടു മനോഭാവമാണു ഇവിടെ ചിത്രീകരിക്കപ്പെട്ടു കാണുന്നത്. സ്നേഹത്തിൽനിന്ന് നിർഗ്ഗമിക്കുന്ന മഹാമനസ്കത, സ്വാർത്ഥചിന്തയിൽനിന്നുൽഭവിക്കുന്ന അത്യാഗ്രഹം ഇവ രണ്ടും തന്നെ. മഹാപുരോഹിതന്മാരും ശാസ്ത്രിമാരും സ്വാർത്ഥചിന്തകൊണ്ടു മാത്രമാണു യേശുവിനെ വധിക്കുവാൻ പ്രേരിതരായത്. ആ സ്വാർത്ഥത യൂദാസിനെ ആത്മഹത്യവരെ എത്തിച്ചു. അപ്പൊസ്തലസ്ഥാനത്തേക്ക് വിളിക്കപ്പെട്ട യൂദാ ദ്രവ്യാഗ്രഹംനിമിത്തം മോഷണം ആരംഭിച്ച് അവസാനം പണത്തിനുവേണ്ടി ഗുരുവിനെ ഒററിക്കൊടുക്കുകപോലും ചെയ്തു. സ്വഭാവംകൊണ്ടു യൂദായിൽനിന്നു വളരെ വളരെ ഭിന്നയായിരുന്നു മറിയം. കർത്താവിനോടു അവൾക്കുണ്ടായിരുന്ന സ്നേഹം പ്രകടിപ്പിക്കുന്നതിനു അവൾ സ്വീകരിച്ച മാർഗ്ഗം കാണുക. സ്നേഹം ഒരിക്കലും സ്വാർത്ഥതാല്പര്യങ്ങൾ കണക്കാക്കുന്നില്ല. രോഗിയായ കുഞ്ഞിനെ ശുശ്രൂഷിക്കുന്ന മാതാവ് തന്റെ സുഖസൗകര്യാദികൾ വിസ്മരിപ്പിക്കുന്നത് നാം കണ്ടുവരാറുള്ളതാണല്ലോ. സ്നേഹം സ്നേഹത്തെ പ്രതി അനുഷ്ഠിക്കുന്ന ത്യാഗത്തിനതിരില്ല.

**ബുധൻ. മർക്കോസ്. 14. 12-26.**

വി. ലൂക്കോസിന്റേയും യോഹന്നാന്റേയും സുവിശേഷങ്ങളുടെ വെളിച്ചത്തിൽ കർത്താവ്, ശിഷ്യന്മാരോടുകൂടെ ആചരിച്ചത് പെസഹാ അല്ലായിരുന്നു എന്നു വ്യക്തമാണ്. പെസഹാകുഞ്ഞാടിനെ അറക്കുന്ന സമയത്തു് കർത്താവു മരിച്ചു. എന്നാൽ പെസഹാ പ്രതീക്ഷിച്ചുകൊണ്ട് തലേദിവസം ശിഷ്യന്മാരുമായി അത്താഴം കഴിച്ചു എന്നുള്ളതാണു യഥാർത്ഥമായിട്ടുള്ളത്. കർത്താവ് ശിഷ്യന്മാർക്കു നൽകുന്ന നിർദ്ദേശംകൊണ്ട് അത്താഴവിരുന്നിനുള്ള ക്രമീകരണങ്ങൾ മുമ്പേകൂട്ടി ചെയ്തിരുന്നു എന്നും വ്യക്തമത്രെ. ആ അന്ത്യനാഴികയിൽപോലും യൂദായിക്ക് മനസ്സുതിരിയുന്നതിനു കർത്താവ് ഒരവസരം നൽകിഎങ്കിലും അവൻ അത് വിഗണിച്ച് ഇറങ്ങിപ്പോകുകയാണു ചെയ്തത്. "അനേകർക്കുവേണ്ടി ചൊരിയുന്നതായി നിയമത്തിനുള്ള എന്റെ രക്ത"ത്തിൽനിന്നു നാമെല്ലാവരും പങ്കുകൊള്ളുന്നവരാണ്. എന്നാൽ അതോടുകൂടെ കർത്താവിന്റെ മരണത്തിന്റേയും ത്യാഗത്തിന്റേയും വ്യാപ്തി എത്രമാത്രമെന്നു ചിന്തിക്കുവാനും ആ ആത്മാവ് നമ്മുടെ ജീവിതത്തിൽ കൊണ്ടുവരുവാനുമുള്ള ഒരു ശ്രമം നമുക്കുണ്ടായിരിക്കേണ്ടതാണ്.

**വ്യാഴം. മക്കോസ്. 14. 27-42.**

മാളികമുറിയിൽനിന്നു ഏതാണ്ട് നവീനോന്മേഷത്തോടെ പുറപ്പെട്ട ശിഷ്യന്മാരോട്ട് അവർക്കു വരുവാനിരിക്കുന്ന വലിയ പരാജയത്തെപ്പററി കർത്താവ് അനുസ്മരിപ്പിക്കുന്നു. കർത്താവിനെ കൂടാതെ അവരോരുത്തരും അവരവരുടെ തൊഴിലിലേക്ക് തിരിയുമെങ്കിലും അവർക്കു മുമ്പായി താൻ ഗലീലയിൽ എത്തി അവിടെ അവർക്കുവേണ്ടി കാത്തിരിക്കുമെന്നും അവരെ അറിയിക്കുന്നു. കർത്താവിനെ അനുഗമിക്കുവാൻ നാം ചെയ്തിട്ടുള്ള എത്ര എത്ര നല്ല തീരുമാനങ്ങൾ അലസിപ്പോയിട്ടുണ്ട്. പത്രോസിനെപ്പോലെ സ്വയത്തിൽ നാം എത്ര കൂടുതലായി ആശ്രയിക്കുന്നുവോ അത്ര കൂടുതലായി വിനയപ്പെടുവാനും നമ്മുടെ ശക്തി എവിടെനിന്നു ലഭിക്കണം എന്നു അറിയുവാനും അഭ്യസിക്കേണ്ടിയിരിക്കുന്നു. ഗത്സമേനയിൽവച്ചു നടന്ന പ്രാത്ഥനകൊണ്ട്, ആ പരമബലി നിറവേററുവാൻ കർത്താവു എത്ര വലിയ പോരാട്ടം നടത്തി എന്നു വ്യക്തമാണ്. അതേസമയത്തു പ്രാർത്ഥനമൂലം ദൈവേഷ്ടം നമ്മുടെ ഇഷ്ടത്തോടു പൊരുത്തപ്പെടുവാനല്ല നേരെ മറിച്ചുള്ള അനുഭവത്തിലേക്കാണ് നാം നയിക്കപ്പെടേണ്ടതെന്ന് കർത്താവിന്റെ മാതൃക നമ്മെ ഓർമ്മിപ്പിക്കുന്നു.

**വെള്ളി. മർക്കോസ്. 14. 43-52**

കർത്താവിനെ ബന്ധനസ്ഥനാക്കിയ കൃത്യത്തിന്റെ പ്രഥമപടി ക്രിസ്തുവിനോടുള്ള അവിശ്വസ്തത എവിടെവരെ ഒരുവനെ അനയിക്കാം എന്നു തെളിയിക്കുന്നു. ക്രിസ്തുവുമായി ഏററവും അടുത്ത സമ്പർക്കം പുലർത്തുവാൻ സൗകര്യം ലഭിച്ചിരുന്ന യൂദാ അവന്റെ താല്പര്യങ്ങൾക്കാണു കൂടുതൽ പ്രാധാന്യം നൽകിയത്. കർത്താവിന്റേയും ശിഷ്യവൃന്ദത്തിന്റേയും പൊതു ഉപയോഗത്തിനുള്ള പണം സൂക്ഷിപ്പുകാരൻ യൂദാ ആയിരുന്നു എന്നുള്ളതു പ്രത്യേകം സ്മർത്തവ്യമാണ്. ദൈവത്തോടു ഏററവും അടുക്കുകയും അവനെ ഉപേക്ഷിക്കുകയും ചെയ്യുന്നവന്റെ വീഴ്ച വലിയ ആഴത്തിലേക്കായിരിക്കും എന്ന് യൂദായുടെ അന്ത്യം നമ്മെ അനുസ്മരിപ്പിക്കുന്നു. പ്രാത്ഥനമൂലമുള്ള ഒരുക്കം ഇല്ലാതെപോയതുകൊണ്ട് പത്രോസ് ആ ഘട്ടത്തിൽ വാളെടുത്തു യുദ്ധം ചെയ്യുവാനാണു മുതിന്നത്. എന്നാൽ കർത്താവു എത്ര ശാന്തതയോടെ ആ അവസരത്തിൽ വർത്തിച്ചു എന്നു കാണുക. ദൈവത്തിൽ നിന്നു മഹാവലിയ കരുണകൾ പ്രാപിച്ച നാം അതു് വ്യർത്ഥമാക്കാതിരിക്കുവാൻ സൂക്ഷിച്ചാലും.

**ശനി. മർക്കോസു 14. 53-65.**

മരണശിക്ഷക്കാവശ്യമായ തെളിവിന്റെ അഭാവം യഹൂദപ്രമാണികളെ വല്ലാതെ കുഴക്കി. പരാജിതനായ മഹാപുരോഹിതൻ ന്യായപ്രമാണം ലംഘിച്ചുപോലും സത്യത്തിന്മേൽ കർത്താവിനെ ചോദ്യംചെയ്യുന്നതിനു മുതിന്നു. (മത്തായി 26. 63) ആ ചോദ്യത്തിന്, കർത്താവ് മൗനം ഭഞ്ജിച്ച് സത്യാവസ്ഥ പ്രഖ്യാപിച്ചു. "ഞാൻ ആകുന്നു" ദാനിയേൽപ്രവാചകന്റെ ദർശനത്തെ സൂചിപ്പിച്ചുകൊണ്ടുള്ള മറുപടി കർത്താവിനെ വധിക്കുന്നതിനു മതിയായ കാരണമായി അവർക്കു തോന്നി. കർത്താവിന്റെ പ്രത്യുത്തരം അക്ഷന്തവ്യമായ അപരാധമായിട്ടാണ് അവർ കരുതിയത്. കർത്താവ് പ്രദർശിപ്പിച്ചതുപോലുള്ള വിനയവും ധൈര്യവും—പ്രത്യേകിച്ച് കർത്താവ് രക്ഷിതാവാകുന്നു എന്ന് ജീവിതംകൊണ്ടും സംസാരംകൊണ്ടും സാക്ഷിക്കുവാനുള്ള വിനയവും ധൈര്യവും ലഭിപ്പാൻ നമുക്കു പ്രാർത്ഥിക്കാം.

റോമാലേഖനം

# ദൈവത്തിന്റെ രക്ഷാമാർഗ്ഗം

(മാത്യു പി. ജോൺ എം. എ. എം. ററി. എച്ച്.)

ന്യായപ്രമാണം ഉള്ള യഹൂദനും, ഇല്ലാത്ത യവനനും ഒരുപോലെ പാപത്തിനധീനരും ദൈവശിക്ഷയ്ക്കു അർഹരുമാകുന്നു എന്നു പറഞ്ഞ് ലോകത്തിന്റെ അതി ഗൌരവതരമായ അപകടസ്ഥിതി കാണിച്ചശേഷം, ദൈവം ഈ ദുർഘടഘട്ടത്തിൽനിന്ന് കാണിച്ചു കൊടുക്കുന്ന പോംവഴിയിലേക്ക് അപ്പോസ്തലൻ പ്രവേശിക്കുന്നു.

(3. 19—4. 25)

ന്യായപ്രമാണത്താൽ പാപപരിജ്ഞാനമല്ലാതെ നീതീകരണം ലഭിക്കാത്തതിനാൽ, ഇപ്പോൾ ദൈവത്തിന്റെ നീതി വിശ്വസിക്കുന്ന എല്ലാവർക്കും യേശുക്രിസ്തുവിലെ വിശ്വാസത്താലുള്ള ദൈവനീതി....... വെളിപ്പെട്ടുവന്നിരിക്കുന്നു. (3. 21) ന്യായപ്രമാണപ്രവൃത്തികളാൽ രക്ഷ സാദ്ധ്യമായിരുന്നെങ്കിൽത്തന്നെയും അതു് ന്യായപ്രമാണമുള്ളവർക്കു മാത്രമെ ലഭ്യമാകുമായിരുന്നുള്ളു. ഇപ്പോൾ പ്രത്യക്ഷമായിരിക്കുന്ന ദൈവനീതി സകലർക്കും ഒരുപോലെ ലഭ്യമാണ്. ഏവർക്കും ലഭ്യമാകുന്ന ഒരു മാർഗ്ഗം പ്രദാനം ചെയ്തതു് ദൈവസ്വഭാവത്തിനു അനുയോജ്യം മാത്രമത്രെ. സ്വീകരിക്കുന്ന മനുഷ്യനിൽ വിശ്വാസം മാത്രമല്ലാതെ യാതൊന്നും ദൈവം ആവശ്യപ്പെടുന്നില്ല.

വിശ്വാസം എന്നതു്, വിശ്വാസപ്രമാണവും മററുംപോലെ ചില പ്രസ്താവനകളുടെ സംഹിതയായിട്ടത്രെ പലരും ചിന്തിക്കുന്നതു്. "വിശുദ്ധന്മാർക്ക് ഒരിക്കലായി ഭരമേല്പിച്ചിരിക്കുന്ന വിശ്വാസം" എന്നുംമററുമുള്ള പദപ്രയോഗങ്ങൾ പലപ്പോഴും ഒരു തത്വസംഹിതയെ സൂചിപ്പിക്കുന്നതായാണ് ഉപയോഗിക്കാറുള്ളതു്.

എന്നാൽ പൌലോസ് വിശ്വാസം എന്ന പദം മൂലം ഉദ്ദേശിക്കുന്നതു് ചില സത്യങ്ങൾ, ചിന്താശക്തിക്കു സ്വീകാര്യമായി തോന്നുകയാൽ സമ്മതിക്കുക എന്ന അർത്ഥമല്ല. ദൈവം മനുഷ്യന്റെ രക്ഷയ്ക്കാവശ്യമായ കാര്യങ്ങൾ ക്രിസ്തുവിൽ നിർവ്വഹിച്ചു. സ്വയം രക്ഷപ്പെടുവാൻ അപര്യാപ്തമായ മനുഷ്യൻ ക്രിസ്തുവിലുള്ള ദൈവദാനം സ്വീകരിക്കുക മാത്രമാണാവശ്യം. അപ്രകാരം സ്വീകരിക്കുവാൻ നമ്മുടെ അർഹതയെപ്പററിയുള്ള ചിന്തയും നമുക്ക് നാം മതിയായവരാണ് എന്നുള്ള അഹംഭാവം വിട്ടിട്ട് നമ്മുടെ അനർഹത സമ്മതിച്ചു ദൈവത്തിൽ മാത്രം ആശ്രയിക്കുന്നതിനുള്ള സന്നദ്ധതയത്രെ വിശ്വാസം. അതു ചില സത്യങ്ങൾ സമ്മതിക്കുന്നതല്ല. ഒരു ആളിനോടുള്ള ദൃഢമായ ആശ്രയബന്ധമാകുന്നു.

വിശ്വാസം മാത്രം രക്ഷയ്ക്കാവശ്യമാകയാൽ മനുഷ്യൻ യാതൊന്നും ചെയ്യേണ്ടതില്ല എന്ന് അപ്പോസ്തലൻ ഉപദേശിക്കുന്നില്ല. ഈ ലേഖനത്തിന്റെ 12 മുതൽ 15 വരെയുള്ള അദ്ധ്യായങ്ങൾ പ്രായോഗികനിർദ്ദേശങ്ങളത്രെ. പിശാചുക്കളും സത്യം വിശ്വസിക്കുമായിരിക്കാം. (യാക്കോ. 2. 18—20) അപ്രകാരമുള്ള "സത്യവിശ്വാസം" രക്ഷയ്ക്കുതകുന്നതല്ല.

3. 24—26—ൽ ക്രിസ്തുവിന്റെ പ്രവൃത്തിയെപ്പററി ചുരുക്കമായി പ്രസ്താവിക്കുവാൻ അപ്പോസ്തലൻ ശ്രമിക്കുന്നു. അനേകനാളത്തെ ചിന്തയുടെ ഫലം രണ്ടുമൂന്ന് വാചകങ്ങളിൽ കൊള്ളിക്കുന്നതു് എളുപ്പമല്ലാത്തതിനാൽ ആ വാക്യങ്ങൾ ശ്രദ്ധാപൂർവ്വം വായിച്ച് മനസ്സിലാക്കേണ്ടവയത്രെ. അതിലുള്ള പല ആശയങ്ങളും പിന്നീടുള്ള അദ്ധ്യായങ്ങളിൽ വിശദീകരിച്ചിരിക്കുന്നതു് കാണാം.

ക്രിസ്തുവിൽ വന്നതും വിശ്വാസം മൂലം മനുഷ്യനു ലഭിക്കുന്നതുമായ രക്ഷ പഴയനിയമവെളിപ്പാടിനും ദൈവത്തിന്റെ പൂർവ്വിക പ്രവൃത്തനങ്ങൾക്കും എതിരല്ല എന്നു കാണിക്കുവാൻ അപ്പോസ്തലൻ അബ്രഹാമിന്റെ ഉദാഹരണമെടുക്കുന്നു. ന്യായപ്രമാണം നൽകപ്പെടുന്നതിനുമുമ്പ് അബ്രഹാം "ദൈവത്തിൽ വിശ്വസിച്ചു"—ദൈവം വാഗ്ദത്തം ചെയ്തതു് നിവൃത്തിക്കുവാൻ സന്നദ്ധതയും കഴിവുമുള്ളവനാണെന്നുറച്ചു—"അതു് അവനു നീതിയായി കണക്കിട്ടു" എന്ന് ഉല്പത്തി 15. 6—ലുള്ളതു് ഉദ്ധരിച്ച് ന്യായപ്രമാണത്തിനു മുമ്പുതന്നെ വിശ്വാസം ദൈവവും മനുഷ്യനുമായുള്ള ശരിയായ ബന്ധത്തിന്റെ അടിസ്ഥാനമായിരുന്നു എന്ന് അദ്ദേഹം തെളിയിക്കുന്നു. ഗലാ. 3. 6—4. 7 ഈ ഭാഗത്തോടു ചേർത്തു ചിന്തിക്കുന്നതു് നന്നായിരിക്കും.

(തുടരും)

# ഇന്ത്യൻ മിഷ്യനറിയാത്ര

(എം. പി. പത്രോസ് റമ്പാൻ)

കൽക്കട്ടാ, 25—7—51—ഈ പട്ടണത്തിൽ എഴുപതു ലക്ഷം ജനമുണ്ട്. തിരുവിതാംകൂറിന്റെ ജനസംഖ്യയിൽ കൂടുതലാണ്. ബംഗാൾ ഉൾക്കടലിൽ നിന്നു എഴുപതു നാഴിക കരേറ്റാണ് ഈ പട്ടണം. ഹൂഗ്ലി എന്ന് ഇവിടെ പേരുപറയുന്ന ഗംഗാനദിയിൽ എപ്പോഴും അനേകം കപ്പലുകൾ കാണാവുന്നതാണ്. കഴിഞ്ഞ ഞായറാഴ്ച ഇവിടെ വിശുദ്ധ യാക്കോബിന്റെ പള്ളിയിൽ മൂന്നിന്മേൽ കുർബാന ഉണ്ടായിരുന്നു. വലിയപള്ളി നിറച്ച് ജനമുണ്ടായിരുന്നു. നമ്മുടെ സഭയുടെ ഒരു വലിയ സ്നേഹിതനായിരുന്ന ഫാദർ ചക്രവർത്തിയുടെ കബർ വിശുദ്ധ കന്യകമറിയാമിന്റെ പള്ളിയുടെ മുററത്താണ്. ആ തെരുവിലാണ ഇന്ത്യൻകോൺഗ്രസ്സ് പ്രസിഡണ്ടായിരുന്ന നേതാജി ബോസിന്റെ മൂന്നുനിലക്കെട്ടിടം. അദ്ദേഹത്തിന്റെ കട്ടിൽ ചക്രം, മംഗളപത്രങ്ങൾ, ഉടുപ്പും മുതലായവ ഞങ്ങൾ കയറി കണ്ടു. അദ്ദേഹത്തിന്റെ വീട്ടിൽ തന്നെ പോലീസ് കാവലോടു കൂടിയാണ് അദ്ദേഹത്തെ ബ്രിട്ടീഷ് ഗവർമ്മെൻറു പാർപ്പിച്ചിരുന്നതു്. അദ്ദേഹം വേഷംമാറി ചെകിടന്റേയും ഊമന്റേയും ഭാവത്തിൽ പാസ്പോർട്ടു വാങ്ങി ഇന്ത്യയിൽ നിന്നു കടന്ന് ജപ്പാനിൽ എത്തിച്ചേർന്നു. അവിടെ ഒരു ഇന്ത്യൻസേനയെ ബ്രിട്ടീഷുകാർക്കു എതിരായി തയ്യാറാക്കുകയും ഒരു വിമാനാപകടത്താൽ മരണം പ്രാപിക്കയും ചെയ്തു. ആൻഡമാൻ, നിക്കോബാർ ദ്വീപുകളിലെ ആംഗ്ലിക്കൻ ബിഷപ്പായി വാഴിച്ചിട്ടുള്ള നാട്ടുകാരൻ മെത്രാനെ ഞങ്ങൾ താമസിക്കുന്ന ബിഷപ്സ് കോളജിൽ വച്ചു കാണുകയുണ്ടായി. അദ്ദേഹത്തിന്റെ ശ്രമത്താൽ നിക്കോബാറിൽ എണ്ണായിരം പേർ ക്രിസ്തുമതം സ്വീകരിച്ചിട്ടുണ്ട്. ബാക്കി നാലായിരം പേർ കൂടി സുവിശേഷത്തിലേക്കു അടുത്തുവരുന്നു. ഇംഗ്ലണ്ടിൽ വച്ചു ഈ കൊല്ലം നടക്കുന്ന എസ്. പി. ജി. മിഷ്യന്റെ ശതാബ്ദാഘോഷത്തിൽ സംബന്ധിക്കുന്നതിനു് അദ്ദേഹം അടുത്തയാഴ്ച അങ്ങോട്ടു പോകുന്നതാണ്. ഞങ്ങൾ ഗവർമ്മെൻറു ഹൌസിൽ ചെന്ന് ബംഗാൾ ഗവർണരെ സന്ദർശിച്ചു. ഇന്ത്യാ വൈസ്രോയിമാരുടെ ഗംഭീരമായ സൌധത്തിൽ ഇപ്പോൾ സ്ഥിതിചെയ്യുന്നതു് മദ്ധ്യേന്ത്യാക്കാരനായ ഗവർണർ ഡോക്ടർ ഖഡ്ജുവാണ്. അദ്ദേഹം ഞങ്ങളെ സ്വീകരിച്ച് അരമണിക്കൂറിലധി-

(5-ാം പേജിൽനിന്നു തുടർച്ച)

ഢിയും ഉള്ളവരാക്കിത്തീർക്കാൻ സാധിക്കയുള്ളൂ. വിഘടിതരും കലഹപ്രിയരുമായവർക്കു് അന്യരെ ഐക്യപാന്ഥാവിലേക്കാനയിക്കാൻ സാദ്ധ്യമല്ല. മത്സരിക്കയും പരസ്പരം കടിച്ചുകീറുകയും ചെയ്യുന്ന ഒരു സമുദായത്തിനു് ഇൻഡ്യയ്ക്കു് ചെയ്യാവുന്ന സേവനങ്ങൾ തുലോം തുച്ഛമത്രെ. അതുകൊണ്ടു ക്രൈസ്തവ സമുദായം വിശ്വാസ വൈപരീത്യങ്ങളും പിരിച്ചിലുമെല്ലാമാണ് ക്രിസ്തുവിലുള്ള ഐക്യത്തെ മുറുകെപ്പിടിച്ചു രാഷ്ട്രീയസേവനത്തിനു മുമ്പോട്ടിറങ്ങേണ്ടതാണ്. യോജിച്ച ഒരു ക്രൈസ്തവ സമുദായത്തിനെ ഈ ഇൻഡ്യയിൽ സുഗമമായി പുരോഗമിക്കാൻ സാധിക്കുക

---

കം മലങ്കരസുറിയാനിസഭ, അതിന്റെ സ്ഥാപകനായ മർത്തോമ്മാ, ഇവിടെയുള്ള സുറിയാനിക്കാരുടെ സംഖ്യ, അധഃകൃതരുടെ ഇടയിലുള്ള സ്ലീഹാദാസന്മാരുടെ സുവിശേഷവേല, ഞങ്ങളുടെ അഖിലേന്ത്യൻ പര്യടനം മുതലായ വിഷയങ്ങളെപ്പററി സംസാരിച്ചു. അദ്ദേഹം ഒരു മിഷ്യൻസ്കൂളിലാണു ചെറുപ്പത്തിൽ പഠിച്ചതു്. ഇന്ത്യയിലെ നായകന്മാരിൽ പലരും ക്രിസ്ത്യൻ സ്കൂളുകളിലും കോളജുകളിലും പഠിക്കയും ക്രിസ്തുവിനെ അറിയുകയും ചെയ്തിട്ടുള്ളതു് എത്രയും ശ്ലാഘനീയമായിരിക്കുന്നു. ഇന്ത്യായുടെ മെത്രാപ്പോലീത്താ അരവിന്ദമുക്കർജി തിരുമേനിയേയും ഞങ്ങൾ സന്ദർശിച്ചു. തെക്കെ ഇന്ത്യയിൽ തിരുവനന്തപുരം ആംഗ്ലിക്കൻ പള്ളി മാത്രമേ അദ്ദേഹത്തിന്റെ കീഴിലുള്ളൂ. മററു പള്ളികളെല്ലാം തെക്കേ ഇന്ത്യൻസഭായൂണിയനിൽ പെട്ടിരിക്കയാണല്ലോ. കുറെ മാസം കഴിഞ്ഞു് തിരുവനന്തപുരത്തേക്കു അദ്ദേഹം വരുന്നതാണ്. വടക്കേ ഇന്ത്യൻ സഭായൂണിയനു പലക്കും താല്പര്യം ഇല്ലാത്തതിനാൽ അങ്ങനെ ഒരു യൂണിയൻ നടക്കുവാൻ മിക്കവാറും അസാദ്ധ്യമാണെന്നു അദ്ദേഹം പറകയുണ്ടായി. ഇന്ത്യയിൽ നമുക്കു സ്വന്തമായി പള്ളികൾ ഇല്ലാത്ത സ്ഥലങ്ങളിൽ ആംഗ്ലിക്കൻ പള്ളികളിൽ നാം കർബാന അർപ്പിക്കുന്നതു അദ്ദേഹത്തിനു സന്തോഷം തന്നെ. നമ്മുടെ സഭയിലെ അഭിപ്രായവ്യത്യാസങ്ങൾ നീങ്ങി സഭയ്ക്കു കൂടുതൽ ശക്തിയുണ്ടാകുമ്പോൾ വടക്കെ ഇന്ത്യയിലേക്കും സുവിശേഷപ്രചാരത്തിനായി നാം കടക്കുമെന്നു ഞാൻ പറഞ്ഞതു അദ്ദേഹം കൌതുകത്തോടെ ശ്രവിക്കയുണ്ടായി. ഇവിടത്തെ സെന്തോമസ് ശതാബ്ദാഘോഷത്തിന്റെ പ്രതിനിധി വികാരി ഫാദർ ചീരകത്തോട്ടം ഏബ്രഹാം എം. ഏ. യാണ്.

യുള്ള അല്ലെങ്കിൽ തീവ്രജീവിതമത്സരത്തിൽനാം പരാജയമടയുക തന്നെ ചെയ്യും.

കഴിഞ്ഞ രണ്ടു ലോകമഹായുദ്ധങ്ങൾ ലോകത്തേയും ക്രൈസ്തവ രാഷ്ട്രങ്ങളേയും താറുമാറാക്കി. ലോകയുദ്ധങ്ങളിൽ നിന്നവതാരമെടുത്ത കമ്മ്യൂണിസം ലോകത്തെ വിഴുങ്ങാൻ വാ തുറന്നു വച്ചിരിക്കുന്നു. കാർമേഘപടലങ്ങളാൽ മൂടപ്പെട്ടിരിക്കുന്ന ആകാശമണ്ഡലങ്ങളിൽ ചിലപ്പോൾ രജതരേഖകൾ കാണപ്പെടാറുണ്ടു്. ആ രേഖകൾ പടർന്നു് അന്തരീക്ഷം മുഴുവനും ശോഭായമാനമാകുന്നതും അപൂർവ്വമല്ല. അന്ധകാരമയമായ രാഷ്ട്രീയാന്തരീക്ഷത്തെ അവരണം ചെയ്യപ്പെടുന്ന രജതരേഖയാണ് Ecumenical Movement എന്നുപറയപ്പെടുന്ന ഇന്നത്തെ അഖിലലോക ക്രൈസ്തവ പ്രസ്ഥാനം. അതിന്റെ വെൺകതിരുകൾ ലോകത്തിന്റെ നാനാഭാഗങ്ങളിലും ഇന്നാട്ടിൽ തന്നെയും പ്രതിബിംബിക്കപ്പെട്ടിട്ടുണ്ടു്. പ്രോട്ടസ്റ്റൻറുകാർ നേതൃത്വം നൽകുന്ന അഖിലലോക ക്രൈസ്തവപ്രസ്ഥാനത്തോടു സാമ്യമുള്ളതും റോമൻ കത്തോലിക്കർ നയിക്കുന്നതുമായ "ആത്മാവിന്റെ വാൾ" എന്നു പേരായ വേറൊരു സംഘടനയുമുണ്ടു്. വെസ്റ്റ്മിനിസ്റ്ററിലെ കാർഡിനൽ ആർച്ചു ബിഷോപ്പായിരുന്ന Dr. Hinsley ആയിരുന്നു ഇതിന്റെ ബീജാവാപം ചെയ്തതു്. അദ്ദേഹം പലപ്പോഴും പല പ്രസംഗവേദികളിലും കാൻറർബറി ആർച്ചുബിഷപ്പിന്റെയും Moderater of Free Churchesന്റെയും ഒരുമിച്ചു സ്ഥാനം സ്വീകരിക്കുകയും അദ്ദേഹം തന്നെ കർത്തൃപ്രാർത്ഥന ചൊല്ലിക്കൊടുക്കയും ആശീർവ്വാദം നൽകുകയും ചെയ്തിട്ടുണ്ടു്. ഇതിന്റെ ഫലമായിട്ടുകൂടെയാണ് ഇപ്പോഴത്തെ മാർപ്പാപ്പാ തിരുമേനി Supreme Sacred;College of the the Holy office വഴി ഐക്യപ്രസ്ഥാനത്തിനു പ്രചോദനം നൽകുന്ന ഒരു പ്രഖ്യാപനം ആകമാനം റോമൻ കത്തോലിക്കാസഭക്കു നൽകിയിരിക്കുന്നതു്. തന്മൂലം ഏകദേശമായിട്ടെങ്കിലും റോമൻ കത്തോലിക്കർ ഇതര സഭാംഗങ്ങളോടുകൂടെ യോഗങ്ങളിൽസംബന്ധിക്കുന്നതിനും പ്രാർത്ഥന നടത്തുന്നതിനും അനുവദിച്ചിരിക്കുന്നു. ഇതേററം ശുഭോദർക്കമാണ്. ജർമ്മനി മുതലായ യൂറോപ്യൻ രാജ്യങ്ങളിൽ പള്ളികളില്ലാത്ത സ്ഥലങ്ങളിൽ റോമൻ കത്തോലിക്കർ പ്രോട്ടസ്റ്റൻറു പള്ളികൾ ഉപയോഗിക്കുന്നുണ്ടു്. ഫ്രാൻസിലെ Prash Workes എന്ന സമൂഹത്തിന്റെ ആഭിമുഖ്യത്തിൽ നടത്തപ്പെടുന്ന ആരാധനകളിൽ ഫ്രഞ്ചുഭാഷതന്നെ ഉപയോഗിക്കുന്നുണ്ടു്. എല്ലാ സഭക്കാരും യോജിച്ചു ആണ്ടുതോറും വിജയപ്രദമായി ഒരു പ്രാർത്ഥനാവാരം തന്നെ നടത്തിപ്പോരുന്നു. റോമ്മാസഭ ഈയിടെ നടത്തിയ ഒരു പര്യവേഷണത്തിൽ സഭകൾ തമ്മിൽ കാതലായ വിശ്വാസങ്ങളിൽ ഭിന്നതയേക്കാൾ കൂടുതൽ ഐക്യമാണുള്ളതെന്നു കണ്ടുപിടിച്ചിരിക്കുന്നു. കുസ്തന്തീനോസ്സ് പോലീസ്സിലെ പാത്രിയർക്കീസും കൽക്കദോൻ സുന്നഹദോസു മുതൽ വേർപെട്ടു നിൽക്കുന്ന എത്യോപ്യൻ സഭയുടെ സ്വാതന്ത്ര്യലബ്ധിയിൽ അതിനെ അനുമോദിച്ചു ഒരു സന്ദേശം അയച്ചുവെന്നു മാത്രമല്ല, എത്യോപ്യൻ സഭയോടു ആത്മീയ ബന്ധം പുലർത്തുന്നതിനുള്ള ഉൽക്കണ്ഠ പ്രദർശിപ്പിക്കയും ചെയ്തിരിക്കുന്നു. ഇവയെല്ലാം ചരിത്രം നിർമ്മിക്കുന്ന സംഭവങ്ങളാണ്. ഐക്യത്തിന്റെ ആത്മാവു് അൽഭുതകരമാംവണ്ണം പാശ്ചാത്യപൌരസ്ത്യസഭകൾ മേൽ പാറിപ്പറന്നുകൊണ്ടിരിക്കുന്നു.

ക്രിസ്ത്യാനികൾ രാഷ്ട്രീയോദ്ദേശ്യങ്ങൾ കൈവെടിഞ്ഞു് ഉദ്യോഗലബ്ധിയേയും നിയമസഭാസാമാജികത്വത്തേയും പരിഗണിക്കാതെ, ക്രിസ്തു സ്നേഹത്താൽപ്രേരിതമായ യഥാർത്ഥ ക്രൈസ്തവസേവനത്തിനുള്ള ഒരു ഐക്യമുന്നണി സൃഷ്ടിക്കുമെങ്കിൽ അവരുടെ കഴിവുകൾ ബഹുലമാണ്. ഡൽഹിയിലും മററും ഹിന്ദുക്കളും മഹമ്മദീയരും തമ്മിലുള്ള വർഗ്ഗീയവൈരം മൂർദ്ധന്യാവസ്ഥയെ പ്രാപിച്ചിരുന്നപ്പോൾ വെള്ളക്കുപ്പായക്കാരായ ക്രിസ്തീയ പുരോഹിതന്മാർക്കു സ്വാതന്ത്ര്യമായി എവിടെയും പോകാമായിരുന്നു. എന്നു മാത്രമല്ല ഘോരമായ പല സംഘട്ടനങ്ങളിലും അവരേർപ്പെട്ടു രക്തച്ചൊരിച്ചിലില്ലാതെ ആക്കുകയും ചെയ്തിട്ടുണ്ടു്. മാദ്ധ്യസ്ഥ്യത്തിന്റെ ഈ കഴിവു നല്ലതുപോലെ മനസ്സിലാക്കിയിട്ടാണ് രാഷ്ട്രപിതാവു് ബിഷപ്പ് വെസ്റ്റ്കോട്ടു മുതലായവരെ പല തർക്കങ്ങളും പറഞ്ഞുതീർക്കുന്നതിനു് നിയോഗിച്ചതു്. ക്രിസ്ത്യാനികൾ വോട്ടു പിടിക്കാനും ഉദ്യോഗസമ്പാദനത്തിനും ശ്രമിക്കുമ്പോളാണ് ക്രൈസ്തവേതരരുമായി ഏററുമുട്ടലിനു് ഇടയാകുന്നതു്.

രാഷ്ട്രീയ പാർട്ടികളോടു നാം ബന്ധപ്പെടാതെ ക്രിസ്തുമതത്തിന്റെ നാമത്തിൽ ഓരോ ഭൌമിക താൽപ്പര്യങ്ങൾക്കു മുമ്പോട്ടിറങ്ങുന്നതാണ് നമ്മുടെ മതത്തെ അവഹേളനപാത്രമാക്കുന്നതു്. നാം നിയന്ത്രണത്തോടും വിവേകത്തോടു പെരുമാറേണ്ടിയിരിക്കുന്നു.

ക്രിസ്തുമതത്തിന്റെ സ്നേഹമസൃണവും

Reg. No. 64 Licence No. 894 Date 20-8-1946 Reg. M 8526

# THE CHURCH WEEKLY

പരിപാവനവുമായ ആദർശങ്ങളെ ആർക്കും എതിർക്കാൻ കഴിയുന്നതല്ല. ദൈവം സ്നേഹമാകുന്നുവെന്നും സ്നേഹത്തിന്റെ ശ്രേഷ്ഠലക്ഷണം ത്യാഗസന്നദ്ധതയാണെന്നും ക്രിസ്തു ശത്രുക്കൾക്കു വേണ്ടി പ്രാർത്ഥിക്കയും ജീവനെ ബലികഴിക്കയും ചെയ്തുവെന്നുള്ളതും ശത്രുക്കളെ സ്നേഹിക്കയും പകയ്ക്കുന്നവർക്കു നന്മചെയ്യണമെന്നുപദേശിച്ചതും ഏതു മഹമ്മദീയനോ, ഹിന്ദുവിനോ ആദരിക്കാതിരിക്കാൻ കഴിയും. ചില മതതത്വങ്ങളുടെ മറവിൽ നിന്നുകൊണ്ടു് ഭൗതികതാല്പര്യങ്ങൾക്കുവേണ്ടി നാം ഉദ്യമിച്ചാൽ എതിർപ്പിൽ അത്ഭുതപ്പെടേണ്ടതില്ല. ഈ സാഹചര്യങ്ങളിൽ മതത്തെ പരന്മാർ അപലപിച്ചാൽ നാം പാരവശ്യം കൊള്ളേണ്ടതുമില്ല.

നാം എത്രതന്നെ സദുദ്ദേശത്തോടുകൂടെ പെരുമാറിയാലും എപ്പോഴും എല്ലാവരും നമ്മെ വേണ്ടതുപോലെ മനസ്സിലാക്കിയെന്നോ, ആദരിച്ചെന്നോ വരുന്നതല്ല. യേശുക്രിസ്തുവിനെ എത്രപേർ മനസ്സിലാക്കി? "ഹിന്ദുമതം അപകടത്തിൽ" "ക്രിസ്ത്യാനികൾ വിദേശമേധാവിത്വത്തിനു പിന്തുണ നൽകുന്നവർ" "ക്രിസ്ത്യാനികൾ ക്ഷേത്രങ്ങൾ ചുടുന്നവർ" എന്നും മററുമുള്ള മുദ്രാവാക്യങ്ങൾ കേട്ടാൽ നാം പെട്ടെന്നു പ്രക്ഷുബ്ധരാകരുതു. ക്രിസ്ത്യാനികളെ കൊന്നാൽ രാജ്യസേവനം ചെയ്യുകയാണെന്നു വിചാരിച്ചവർ റോമാസാമ്രാജ്യത്തിലുണ്ടായിരുന്നു. സഹിഷ്ണുതകൊണ്ടു മാത്രമാണു് ആദിമക്രിസ്ത്യാനികൾ റോമാസാമ്രാജ്യത്തെ വശീകരിച്ചതു്. ആ ക്ഷമാശക്തി ഇന്നു നാമും കാണേണ്ടിയിരിക്കുന്നു. ക്ഷമകൊണ്ടും സൗമ്യതകൊണ്ടും നമ്മുടെ എതിർകക്ഷികളുടെ ഹൃദയത്തെ നാം കവർന്നെടുക്കണം.

ഹിന്ദുക്കളും ക്രിസ്ത്യാനികളും സമസൃഷ്ടികൾ എന്നുള്ള നിലയിൽ സഹോദരന്മാരാണു്. നാം ഒന്നാണു്. മാനവസമുദായത്തിന്റെ ശ്രേഷ്ഠമായ ഐക്യത്തിലാണു് സാത്യകസഭയുടെ അടിസ്ഥാനം കല്പിച്ചിരിക്കുന്നതെന്നുള്ള പരമാർത്ഥം നാം ഒരിക്കലും വിസ്മരിച്ചുകളയരുതു്. എല്ലാ പുറജാതികളും വ്യംഗ്യമായി (Potentially) സഭയുടെ അംശങ്ങൾ എന്നു സഭ ഉപദേശിക്കുന്നു. മൗലികമായ ഈ ഏകത്വം പരിപുഷ്ടിപ്പെടുത്തുകയും ദൃഢപ്പെടുത്തുകയുമാണു് സഭയുടെ ധർമ്മമായി സഭ സ്വീകരിച്ചിരിക്കുന്നതു്. അല്ലാതെ അതിനെ ശിഥിലീഭവിപ്പിക്കയില്ല. ഇതു് വെറും പ്രലോഭനമല്ല. സാക്ഷാത്തായ ഒരു പരമസത്യമാണു്.

ഈ ഐക്യത്തിന്മേൽ സുദൃഢമായി ഉറച്ചു നിന്നുകൊണ്ടു് ക്രിസ്ത്യാനികളായ നമുക്കു സ്നേഹഹസ്തം നമ്മുടെ ഹൈന്ദവ-മുസ്ലീം സഹോദരീ സഹോദരന്മാർക്കു നീട്ടിക്കൊടുക്കാം. നാം സത്യമായി ഒന്നെന്നു് അനിഷേധ്യഭാഷയിൽ പ്രഖ്യാപിക്കാം. അതിന്റെ മാറൊലികൾ ഭാരതത്തിന്റെ നാനാഭാഗങ്ങളിലും മുഴങ്ങട്ടെ. നമ്മുടെ ത്യാഗപരമായ സേവനം ഈ സത്യത്തെ പ്രസ്പഷ്ടമാക്കട്ടെ. ക്രിസ്ത്യാനികൾക്കു ശക്തിയുണ്ടായാൽ ഹിന്ദുക്കളുടെ ശക്തി ക്ഷയിക്കുമെന്നു ഭീതിയുണ്ടെങ്കിൽ അവരെക്കൂടെ ഉൾക്കൊള്ളാത്ത ശക്തിയും നിലയും ക്രിസ്ത്യാനികൾക്കില്ലെന്നു അവർ ധൈര്യമായി ഉരക്കട്ടെ.

ഏററവും വിശാലവും പരിപാവനവുമായ ഒരു സേവനം അനുഷ്ഠിക്കാനുള്ള തുറന്ന വാതിലാണു് സ്വതന്ത്ര ഇൻഡ്യയിൽ ക്രിസ്ത്യാനികൾക്കു തുറന്നുകൊടുക്കുന്നതു്. ഭിന്നിച്ച ഒരു ക്രൈസ്തവസഭക്കു് ഈ സേവനം സാദ്ധ്യമല്ല. ഇൻഡ്യയുടെ അപ്പോസ്തലനായ മാർത്തോമ്മാ ശ്ലീഹായുടെ ഓർമ്മദിനം ക്രിസ്ത്യാനികളെ കൂടുതൽ അടുപ്പിക്കുന്നതിനും ഇൻഡ്യക്കു് അവർക്കു ചെയ്യാവുന്ന സേവനം കൂടുതൽ കാര്യക്ഷമമായി ചെയ്യുന്നതിനു സഹായിക്കുമെന്നും നമുക്കാശിക്കാവുന്നതാണു്. മാർത്തോമ്മാശ്ലീഹയുടെ ഇൻഡ്യയിലേക്കുള്ള വരവിന്റെ 19-ാം ശതാബ്ദജൂബിലി മഹാമഹത്തോടുകൂടെ ഈ ദേശീയദിനാഘോഷത്തിന്റെ ആരംഭമിടാൻ സാധിക്കട്ടെ എന്നുള്ള പ്രാർത്ഥനയോടും ഈ അവസരത്തിൽ ഒരു പ്രസംഗം ചെയ്യുന്നതിനു എന്നെ ക്ഷണിച്ച ഈ യോഗഭാരവാഹികളോടുള്ള എന്റെ അകൈതവമായ കൃതജ്ഞതയെ പ്രകാശിപ്പിച്ചുകൊണ്ടും എന്റെ ഈ പ്രസംഗം ഉപസംഹരിച്ചുകൊള്ളുന്നു.

(കോട്ടയം ബേക്കർ മെമ്മോറിയൽ സ്കൂൾ ഹോളിൽ വച്ചു കൂടിയ യോഗത്തിൽ ചെയ്ത പ്രസംഗം)

(2-ാം പേജിൽനിന്നു തുടർച്ച)

വില്ല. മാററപ്പെട്ടില്ല എന്നു മയിലാപ്പൂർകാർ പറയുന്നു. സത്യം ചെയ്യുന്നു (they say and swear—se affirmao"—those of the country) എന്നാണു് ദിയോഗോ എന്ന സാക്ഷി 1543—ാമാണ്ടിടയ്ക്കു പറഞ്ഞതു്. അകബറിൽ കിടന്നതു് രക്തസാക്ഷിയല്ലാതെ, എമ്പ്രാൻ കുത്തിക്കൊല്ലാതെ, മരിച്ച ഒരാളിന്റെ ദേഹമാണെന്നാണു് അവർ മാർക്കൊപ്പോലോയോടു പറഞ്ഞതു്. കബർ 152?-ൽ തുറന്നപ്പോൾ അസ്ഥികളെല്ലാം വളരെ ദ്രവിച്ചു (much worn out) പോയെങ്കിലും തലമുതൽ പാദംവരെയുള്ളവയെല്ലാം യഥാസ്ഥാനങ്ങളിൽ തന്നെ കണ്ടു. (5) കുലമീനകൃത്യമായി എവിടെ എന്നു സ്ഥാപിച്ചിട്ടില്ല. 636-ൽ മരിച്ച ഇസിദോർ പറഞ്ഞതു് അതു് "in India in the fur thest eastern part of Parthia" (പാർത്തിയായിലെ ഇൻഡ്യൻ പ്രദേശത്തു്) ആണെന്നാകുന്നു. മയിലാപ്പൂർ ഭാഗങ്ങൾ പാർത്തിയായിലുൾപ്പെട്ടിരുന്നില്ലല്ലൊ.

ചെങ്ങന്നൂർ,
29-7-1951. ടി. കെ. ജോസപ്പ്.

## യുക്തിപ്രശ്നങ്ങൾ

(9) ബാബു, മാമ്മൻ, ജോൺതോമസ് എന്നു മൂന്നു വിദ്യാർത്ഥികൾ തിരുവനന്തപുരം, കോട്ടയം, ആലുവാ കോളജുകളിൽ ധനതത്വശാസ്ത്രം, ചരിത്രം മനഃശാസ്ത്രം എന്നിവിഷയങ്ങൾ പഠിക്കുന്നു. ബാബു, കോട്ടയത്തല്ല, തിരുവനന്തപുരത്തെ വിദ്യാർത്ഥി ധനതത്വശാസ്ത്രം പഠിക്കുന്നു. കോട്ടയത്തെ വിദ്യാർത്ഥി മനഃശാസ്ത്രം പഠിക്കുന്നില്ല. ജോൺതോമസ്സ് ചരിത്രം പഠിക്കുന്നില്ല. എന്നാൽ മാമ്മൻ എവിടെ ഏതു വിഷയം പഠിക്കുന്നു?

10 അരഡസൻ പ്രാവശ്യം അരഡസൻ ഡസനുകളോ, ഒന്നരഡസൻ പ്രാവശ്യം ഒന്നരഡസനുകളോ, ഏതു വലുതാകുന്നു.?

### കഴിഞ്ഞലക്കത്തിലെ ഉത്തരങ്ങൾ

8) ചിത്രത്തിലുള്ള ആൾ പറയുന്ന ആളിന്റെ പുത്രനാണു്

9) മീററിംഗിൽ 25- കോൺഗ്രസ്സുകാരുമുണ്ടു് 5 പേർ സംഘടനയിൽ നിന്നും രാജിവയ്ക്കുവാനെ നിശ്ചയിച്ചുള്ളു.

Printed and Published by N. M. Abraham B. A. at The Malayala Manorama Press, Kottayam